പുസ്തകം ൨ ലക്കം ൮

൧൦൬൮-ാമാണ്ട് ൧൮൯൨ ചിങ്ങം ൩൦ ൹

മലങ്കര

# ഇടവക പത്രിക



മാസാന്തരം പ്രസിദ്ധപ്പെടുത്തുന്നത്.



നമ്മുടെ കത്താവായ യേശുക്രിസ്തുവിന്റെ കുരിശി

ലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(. കാരിയ്യൽ ക[illegible] പൌലൂസ.)

---

സംഗതിവിവരങ്ങൾ.



Mar Thomas Press Cottayom

# മലങ്കര
# ഇടവകപത്രിക

മംഗളം

ചാരുശ്രീ ചന്ദ്രാരപ്പാ നിജപതിസവിധെ വാഴുമന്നാളിലെദൻ-
നേരെ മദ്ധ്യത്തിൽ നിൽക്കും തരുഫലമതിനാൽ ധന്യനാം ശംസശിപ്പാൻ-
ചാരത്തെളും ഗ്രഹിക്കാത്തൊരുചപലജരെ ജാതനായ് ഭൂമിമദ്ധ്യേ-
ക്രൂരക്രൂശത്തിലെത്തിപ്പരിചൊടു കരിശിൽ തൂങ്ങിയോൻ താങ്ങണമെ.

സി. എം. കശ്ശീശ

## പ്രത്യേക പരസ്യം.

[നമ്പ്ര ൨൦൭]

മലങ്കര ഇടവകയുടെ മാർദിവന്നാസ്യോസ
മെത്രാപ്പോലീത്താ എഴുത്തു
[illegible]

മലങ്കര ഇടവകയിൽ ഉള്ള എല്ലാപള്ളികളിലെ വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

ഒന്നാം കഴിഞ്ഞ മേടമാസത്തിൽ കോട്ടയത്തു സിമ്മനാരിയിൽ കൂടിയ അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയിൽ അതെവരെ എഴുതിച്ചിട്ടുള്ള അസോസിയേഷ്യൻ കടച്ചീട്ടുകളുടെ ആദായത്തിൽനിന്നു പുത്തൻസിമ്മനാരിയുടെ നടത്തിപ്പിലേക്കു കൊടുപ്പാനുള്ളസാഖ്യ കഴിച്ചുണ്ടാകുന്ന മുതൽ തൽക്കാലം ഒരു സഞ്ചാരപ്രസംഗിയെ നിയമിക്കുന്നതിലേക്കു ഉപയോഗിക്കണമെന്നു നിശ്ചയിച്ചതനുസരിച്ചു കായംകുളത്തു ആലുംമൂട്ടിൽ ജോൺ എന്നയാളെ മ്സഞ്ചാരനായിനിയമിച്ചു കല്പനകൊടുത്തയച്ചിരിക്കുന്നതിനാൽ ടി- കല്പനയിലെതാല്പര്യംഅനുസരിച്ചു നമ്മുടെആത്മീകമക്കളായ എല്ലാപള്ളിക്കാരും ഇയ്യാളെ കൈക്കൊണ്ടു അതാതുസ്ഥലങ്ങളിൽ ആവശ്യപ്പെടുന്നസഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു ഇതിനാൽ തിട്ടപ്പെടുത്തുന്നു.

ഏന്നു- ൧൦൭൨ കർക്കടകം ൨൨-ാം നു-
പതിമലസിമ്മനാരിയിൽ നിന്നും (ഒപ്പ്)

നോട്ടീസ്സ്

മലങ്കരഇടവകപ്പത്രികയുടെ ൭൨-ലെയും ൭൩-ലെയും പത്രവരി പിരിക്കുന്നതിനായി. കോട്ടയം നാട്ടകംപ്രവൃത്തിയിൽ കൊല്ലനാട്ടകയിൽ വരയന്നൂര മത്തായിഉലഹന്നൻ എന്നആളിനേയും കൊല്ലംആദിച്ചനെല്ലൂർ പ്രവൃത്തിയിൽ തഴുത്തലച്ചേരിയിൽപുത്തൻവീട്ടിൽ മുത്തുകറുപ്പൻ മുത്തുകറുപ്പപിള്ളയേയും നിയമിച്ചു രസീതു ഒപ്പിട്ടു ഏല്പിച്ചു അയച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാനുള്ളവർ എല്ലാവരും ഇവരുടെപക്കൽകൊടുത്തു രസീതു വാങ്ങിക്കെണ്ടതും അവരവർകൊടുക്കുന്ന തുക ആണ്ടു

മാസം തീയ്യതി കല്ലുടഎഴുതി രശീതിൽഒപ്പിടെണ്ടതും അവധിപറഞ്ഞുബു
ദ്ധിമുട്ടിക്കാതെ അവരവർകൊടുപ്പാനുള്ള പത്രവരിയെവായി ഉടനെകൊ
ടുത്തയപ്പാറാകണമെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

ഫെബ്രുവ രി ൧൦നം ൧൮൭൯ — എന്ന പി. ജെ. ഉപ്പ്ച്ച മാനേജർ.

## യാക്കോബായസുറിയാനി മതോപദേശപാലനം

ഈപുസ്തകം ഞാൻ എത്രയും താല്പര്യത്തോടെ വായിച്ചുനോക്കിയതി
ൽ നന്നാസന്തോഷിച്ചിരിക്കുന്നു. സ്വീകാരയോഗ്യമുള്ള മതസംഗതിപുസ്ത
കത്തിൽ കാണിച്ചിട്ടുള്ള ഓരൊ സംഗതികളെക്കുറിച്ചു ഓരൊ ദീർഘപ്ര
സംഗം എഴുതി പ്രസിദ്ധം ചെയ്യണമെന്നും അതിൽ വച്ചുപ്രത്യേകംമരിച്ചു
വർക്കുവെണ്ടിയുള്ള പ്രാൎത്ഥനയെയും പരിശുദ്ധന്മാരൊടുള്ള അപേക്ഷയെ
യുംകുറിച്ചുമുഖ്യമായിഎഴുതണമെന്നുംവിചാരിച്ചിരുന്നസന്ദൎഭത്തിൽ ഈ
പുസ്തകംകാണ്മാൻഇടയായതുത്രെ അധികസന്തോഷത്തിനുകാരണമാക്കിയതു.
അനേകജോലികൾനിമിത്തംഞാൻവിചാരിച്ചതു സാധിപ്പാൻഇടയായി
ല്ലന്നുമാത്രമല്ലാ ഞാൻഎഴുതിയാൽതന്നെയുംഒരുവിധം വേദന്യായങ്ങൾ
കാണിച്ചുസത്യം വെളിപ്പെടുത്താമെന്നല്ലാതെ ഇതിൽചൂണ്ടിയിരിക്കുന്നഇം
ഗ്ലീഷുപുസ്തകങ്ങളുംമററുംതപ്പിനോക്കുന്നതിനുശക്തിപ്പെടുന്നതല്ലാ ആകയാ
ൽഈപുസ്തകംവളരെ സ്തുത്യയോഗ്യമായുള്ളതാകുന്നുഎന്നുനിസ്സംശയംപ
റഞ്ഞുകൊള്ളുന്നു. പുസ്തകകൎത്താവിന്റെഅനല്പമായപ്രയാസങ്ങളുംവി
ശ്വാസസ്ഥിരതയുംവൈരാഗ്യവുംഇതിൽഅനല്പപോലെവെളിപ്പെടുന്നുണ്ടു.
ദീൎഘകാലംകൊണ്ടു ഈപുസ്തകംനിൎമ്മിച്ചുയെന്നുള്ളതും നിൎവ്വിവാദമായിഅ
റിയാം പുസ്തകംവായിപ്പാനായിഞാൻകയ്യിൽഎടുത്തപ്പൊൾ ഉണ്ടായിരു
ന്ന അഭിപ്രായങ്ങൾവായിച്ചുതീൎന്നപ്പൊൾ ഭേദപ്പെട്ടുകൂടുതലായ നല്ലഅ
ഭിപ്രായമായിരിക്കുന്നുയെന്നും പറവാൻ ഞാൻ ഒട്ടും സംശയിക്കുന്നില്ലാ.
ആകയാൽ പുസ്തക കൎത്താവിനു ഞാൻ വളരെനന്ദിപറയുന്നതുമെന്നി
യെഈപുസ്തകം അതിന്റെ പേരിൻപ്രകാരംതന്നെ സുറിയാനിമതോ
പദേശങ്ങളെ പാലിക്കുമെന്നു പൂൎണ്ണമായി വിശ്വസിക്കുന്നു. എല്ലാസുറി
യാനി ജനങ്ങളും ഇതിനെവാങ്ങിവായിക്കുന്നതിനാൽ പുസ്തകകൎത്താവിനെ
സന്തോഷിപ്പിക്കേണ്ടിയിരിക്കുന്നു. [illegible]

എന്നു മലങ്കരമല്പാൻ കോനാട്ടു മാത്തൻകത്തനാർ.

## രുഷ്യാസഭയുടെ വിശ്വാസക്രമം

കിഴക്കെസഭകളിൽവച്ചു ജനബാഹുല്യവും ശക്തിയുംഉള്ളതു രുഷ്യാ
സഭയാകുന്നു യൂറോപ്പിന്റെപാതിയും രുഷ്യാരാജ്യത്തിൽ ഉൾപ്പെട്ടിരിക്കു
ന്നു രുഷ്യായിലെജനങ്ങൾമുഴുവനുംതന്നെ സത്യഗ്രീക്കുസഭഎന്നു അവരാ
ലും യവനായസഭഎന്നു നമ്മാലുംവിളിക്കപ്പെട്ടുവരുന്ന വലിയസഭയു
ടെ അംഗങ്ങളാകുന്നുഎന്നുപറയാം. ചുരുക്കമായിയഹൂദന്മാരും റോമാക്കാ
രും സ്റ്റണ്ടിസ്റ്റസ എന്ന ഒരുവക പ്രൊട്ടസ്റ്റാന്തുകാരും ആരാജ്യത്തുവസി
ക്കുന്നുണ്ടു- ഇവരിൽ ചിലകൂട്ടരെ രുഷ്യാഗവൎമ്മെണ്ടു കഠിനമായിഉപദ്രവി
ക്കുന്നു എന്നു വൎത്തമാനപത്രങ്ങളിൽ കാണുന്നതിൽ പരിതപിക്കുന്നു യ
ഹൂദന്മാരൊടാകുന്നു വലിയശണ്ഠ അവരെ കഴിയുന്നതും നാട്ടിൽ നിന്നും

വെളിവാകണമെന്നാണ റുഷ്യാഗവൎമ്മെണ്ടിന്റെ ഉദ്ദേശ്യം എന്നതോന്നുന്നു. ഈവിധം പ്രവൃത്തികൾക്കു എന്തുസമാധാനം റുഷ്യഗവൎമ്മെണ്ടിനപറവാനുണ്ടെന്നുനമുക്കു അറിഞ്ഞുകൂടാല്ലൊ. റുഷ്യാസഭ റോമാപാപ്പായിക്കു കീഴ്പ്പെട്ടുകൊള്ളാമെന്നു സമ്മതിച്ചിരിക്കുന്നതായി ചിലറോമാക്കാർഒരു ധ്വനിഈയിടെ പുറപ്പെടുവിച്ചിരുന്നു ഈധ്വനിപരിശുദ്ധം കളവാണെന്നുറുഷ്യാസഭസ്സുന്നാദോസിന്റെപ്രൊക്യുറെട്ടരായ പൊബെൻസ്റനൊവ് എന്നദേഹം മറുപടിപ്രസിദ്ധംചെയ്തിട്ടുണ്ടു. ഈവലിയസഭയുടെ വിശ്വാസക്രമത്തിന്റെ ചുരുക്കം താഴെചേൎക്കുന്നു. റോമാക്കാരിൽനിന്നും പ്രൊട്ടസ്റ്റാന്തുകാരിൽനിന്നും റുഷ്യാസഭയുടെ വിശ്വാസഭിന്നതകൾ ഇന്നവയെല്ലാമാണെന്നു പത്രികവായനക്കാൎക്കു എളുപ്പമായി ഇതിൽനിന്നുഗ്രഹിക്കാവുന്നതാണ.

ക്രിസ്തുമതം ദൈവത്തിൽനിന്നുള്ള ഒരുവെളിപാടാണ ആമതത്തെ മനുഷ്യവൎഗ്ഗത്തിനു വെളിപ്പെടുത്തിത്തന്നതു ക്രിസ്തുമുഖാന്തരമാണ. രക്ഷക്കൂടുതം അതിന്റെ സത്യങ്ങൾ വേദപുസ്തകത്തിലും വൈദീകപാരമ്പൎയ്യത്തിലും അടങ്ങിയിരിക്കുന്നു വേദപുസ്തകം എഴുതപ്പെട്ട രേഖാമൂലമായ സാക്ഷിയും ക്രിസ്തീയപാരമ്പൎയ്യം പുസ്തകരൂപേണഇല്ലെങ്കിലും തെറ്റിപ്പോകാത്തവിധത്തിൽ റൂഹാദക്കുദിശായാൽ പരിപാലിക്കപ്പെട്ടുവരുന്ന സാക്ഷിയും ആണ വേദപുസ്തകം വ്യാഖ്യാനിച്ച അതിനാൽഉണ്ടാകാവുന്ന തൎക്കങ്ങൾതീൎക്കുന്നതിനുള്ള അധികാരവും മുഖ്യതലയും റൂഹാദക്കുദിശായുടെ പരിപാലനത്തിൻകീഴ് ഇരിക്കുന്നസഭയ്ക്കാണഉള്ളത എങ്കിലും ഓരോരുത്തരുടെയും ഭക്തിവൎദ്ധനവിന്നുവേണ്ടി എല്ലാക്രിസ്ത്യാനിയും വേദപുസ്തകം വായിക്കേണ്ടിയതാണ.

ദൈവംത്രീയേകനാണഎന്നുവച്ചാൽദൈവീകസാരാംശത്തിലുംസ്വഭാവത്തിലും മഹത്വത്തിലും സമന്മാരായ ബാവായും പുത്രനും റൂഹാദക്കുദിശായും കൂടിമുമ്മത്വമാണ ദൈവംഎന്നാണ ക്രിസ്തീയവെളിപാടനമ്മെ പഠിപ്പിക്കുന്നതുറൂഹാദക്കുദിശാ പിതാവിൽനിന്നുമാത്രം പുറപ്പെടുന്നു നാം ഈത്രീയേക ദൈവത്തെഅല്ലാതെ വേറെആരെയും ആരാധിച്ചുകൂടാ കന്യാസ്ത്രീ അമ്മയെയും പരിശുദ്ധന്മാരെയും വണങ്ങുകയും ആദരപൂൎവ്വം ബഹുമാനിക്കയും അവരുടെമദ്ധ്യസ്ഥതയെ അപേക്ഷിക്കയുംചെയ്യണം.

മനുഷ്യൻ ജനനത്തുങ്കൽതന്നെ പാപേച്ഛയുള്ളവനാണ ഈ പാപേച്ഛആദ്യമനുഷ്യന്റെ സൃഷ്ടിപ്പിങ്കൽ അവനല്ലായിരുന്നു ആദ്യമനുഷ്യനു അഴിവില്ലാത്തനിത്യജീവനും ജ്ഞാനത്തിന്റെപൂൎണ്ണതയും വിവേകബുദ്ധിയും ഉണ്ടായിരുന്നു ആദാമിന്റെ പാപത്താൽ അവനും അവന്റെസന്തതികളും മരണത്തിനുകീഴ്പ്പെടുകയും പാപത്തിലേക്കചായുകയുംചെയ്തു. അതിനാൽഎല്ലാമനുഷ്യരും അവനവൻസ്വയമായി ദുഷ്കൃത്യം ചെയ്യുന്നതിനുമുമ്പായി ജനനത്താൽതന്നെദൈവത്തിന്റെമുമ്പാകെപാപികളാണ എന്നാൽനന്മചെയ്യുന്നതിന പരിഛേദംപാടില്ലാഎന്ന ഭവിച്ചിട്ടില്ലാ എന്നുതന്നെയുമല്ലാ മനുഷ്യൻ ചിലപ്പോൾ നന്മചെയ്യുന്നുമുണ്ടു.

ദൈവത്തിന്റെ പുത്രനായക്രിസ്തു മനുഷ്യാവതാരംചെയ്തു രണ്ടുസ്വഭാവത്തെ സ്വീകരിച്ചുഎങ്കിലും ആവഅന്തരംഗമായും വേർപെടുത്താൻ

പാടില്ലാത്തവിധത്തില്ലം തമ്മിൽയോജിച്ചിരിക്കുന്ന ലോകത്തിന്റെ പാപത്തിന്നുവേണ്ടി തന്നെത്താൻബലിയായി കൊടുത്തതന്റെ മരണത്താൽ മനുഷ്യരെ ദൈവത്തോടു നിരപ്പാക്കിയിരിക്കുന്നു. റൂഹാദക്കുദിശാമുഖാന്തിരം ഉണ്ടാകുന്ന ആത്മീക പുനർജ്ജനനത്താൽ മനുഷ്യൻദൈവുമായിസമാധാനപ്പെടുന്നു റൂഹാദക്കുദിശായുടെ ഈ ദൈവികസഹായംഎല്ലാമനുഷ്യൎക്കും ദൈവം കൊടുക്കുന്നുഎങ്കിലും മനുഷ്യന അതിനെ നിരസ്കരിക്കുവാൻ ശക്തിയുണ്ടു.

വീണ്ടുംജനനം വേദവാക്യപ്രകാരവും ശുദ്ധക്രുദാശകൾമൂലവുമാണ മനുഷ്യന ലഭിക്കുന്നതു. ക്രുദാശംഎന്നതു അദൃശ്യമായദൈവീകസ്നേഹം ദൃശ്യമായ അടയാളങ്ങൾവഴിയായി മനുഷ്യനു നൽകുന്നു. ഏഴുക്രുദാശകൾ ഉണ്ടു മാമോദീസാജന്മപാപത്തെമുഴുവനും പരിഹരിക്കുന്നു. കുൎബ്ബാനയിൽ ക്രിസ്തുവിന്റെ സാക്ഷാത ശരീരരക്തങ്ങൾ മനുഷ്യൻകൈകൊള്ളുന്നു. എല്ലാക്രിസ്ത്യാനികളും അപ്പവും വീഞ്ഞും കൈകൊള്ളണം. കുൎബ്ബാനഒരു പാപപരിഹാരബലിയാണ.

വീണ്ടുംജനനം പാപത്താൽ പോകാവുന്നതാണ എങ്കിലുംഅനുതാപത്താൽ തിരിയെലഭിക്കാം. സത്യഅനുതാപം എന്നുപറയുന്നത പാപത്തെപററിയുള്ള ദുഃഖംമാത്രമല്ല. അതിന്റെ അംശങ്ങൾഇവയാണ. ൧. പാപത്തെഓൎത്തുള്ള മനസ്താപം ൨. പട്ടക്കാരരോടുള്ള കുമ്പസാരം. ൩. പട്ടക്കാരൻ നിശ്ചയിക്കുപ്രായശ്ചിത്തങ്ങൾ അനുസരിക്കുക. ഈസത്യ അനുതാപത്തിന്റെശേഷം ദൈവനാമത്തിൽ പാപമോചനം ചെയ്യുന്നതിന പട്ടക്കാരന അധികാരമുണ്ടു.

ക്രിസ്തുസഭഎന്ന കാതോലികസഭ അപ്പോസ്തലന്മാരുടെയും ആ പൊതുവിന്നടുത്ത സുന്നഹദോസ്സുകളുടെയും വിശ്വാസരീതിയെ സ്വീകരിക്കുന്ന എല്ലാവരും കൂടിയ ഒരു യോഗമാണ. കാണപ്പെടാവുന്നതായ ഈ വിധമുള്ള സഭയിൽ ഉൾപ്പെടാത്ത ഒരുത്തനുംരക്ഷയില്ല. ഈ സഭ പരിശുദ്ധാത്മാവിന്റെ നോട്ടത്തിൻകീഴ ഇരിക്കുന്നതിനാൽ വിശ്വാസവിഷയങ്ങളിൽ തെററുകയില്ല. സഭയിൽ ദൈവശുശ്രൂഷക്കു പ്രത്യേകം നിയമിക്കപ്പെട്ട ആളുകൾ ആവശ്യമാണ. അവരാണ പട്ടക്കാർ. പട്ടസ്ഥാനം എപ്പിസ്കോപ്പാ, കശ്ശീശ, ശിംശോനാ, എന്നിങ്ങിനെ മൂന്നു വിധമാണ. അധികാരത്തിൽസമന്മാരായ നാലുപാത്രിയാൎക്കീസന്മാരും ശേഷം എപ്പിസ്കോപ്പാകളുടെ പ്രധാനികളാണ. എപ്പിസ്കോപ്പാകൾഎല്ലാവരും കൂടിയഒരുപൊതുവിന്നടുത്ത സുന്നഹദോസ സഭയുടെപ്രതിനിധിസ്ഥാനം വഹിക്കുകയും അവർ റൂഹാദക്കുദിശായുടെ അനുഗ്രഹവരപ്രസാദങ്ങളോടുകൂടി ചെയ്യുന്നനിശ്ചയങ്ങൾ വിശ്വാസസംബന്ധമായാലും ആചാരസംബന്ധമായാലും സഭയെബന്ധിക്കുന്നവയാണ. പട്ടക്കാർ ക്രമമായി ക്രുദാശയനുസരിച്ച കൈവെപ്പുള്ളവരായിരിക്കണം. എപ്പിസ്കോപ്പാകൾ വിവാഹംചെയ്യരുതു. കശ്ശീശാക്കു രണ്ടാം വിവാഹവും പാടില്ല. പട്ടംകൊട ഒഴികയുള്ള ആറുക്രുദാശകൾ എല്ലാപട്ടക്കാൎക്കുംചെയ്യാം. പട്ടം കൊടുക്കുന്നത എപ്പിസ്കോപ്പാമാൎക്കമാത്രം പാടുള്ളഒരുക്രുദാശയാണ. ഇവയാണറഷ്യാസഭയുടെ മുഖ്യമായവിശ്വാസ സംഗതികൾ. ജെ.

## ഒരു വ്യസനകരമായ മരണം.

ഇടവകപ്പത്രികയുടെ പംക്തികളിൽ പലപ്പോഴും നവീകരണതലവൻ എന്നസംജ്ഞയാൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ള ബഹു. തോമാസ അത്താനാസ്യോസ എന്നദേഹം ൬൮-ാം കൎക്കടകമാസം ൨൭-ാംനു- വ്യാഴാഴ്ചരാത്രി ൭ മണിക്കുതന്നെ സ്വന്തഭവനത്തിൽവെച്ചു ദേഹവിയോഗം ചെയ്തിരിക്കുന്നു എന്നുള്ള വ്യസനകരമായവാൎത്ത കഴിഞ്ഞലക്കം പത്രികയിൽ പ്രസിദ്ധംചെയ്യാൻ സമയംകിട്ടാഞ്ഞതിൽ ഞങ്ങൾ ഏറ്റവും വ്യസനപീഡിതരായിരിക്കുന്നു. മരണഹേതുകമായരോഗം വാതമായിരുന്നു. മരണത്തിനു നാലാറുദിവസംമുമ്പു ഒരുദിവസം ഭക്ഷണം കഴിച്ചിരിക്കുമ്പൊൾ ഇദ്ദേഹം പെട്ടന്നു സ്തംഭിച്ചുപോകയും സംസാരിപ്പാൻപാടില്ലാതെയും ബോധമില്ലാതെയും ആസ്ഥിതിയിൽകിടന്നു ഇഹലോകംവിട്ടുപിരികയു ചെയ്തു എന്നാണ അറിഞ്ഞിരിക്കുന്നതു.

വിശ്വാസത്തിൽ യോജിപ്പുകൂടാതെ കൈവെപ്പിന്റെസംബന്ധത്തിൽ മാത്രം നവീകരണക്കാരോടു ഐക്യതപ്പെട്ടിരിക്കുന്ന അഞ്ഞാരെമെത്രാന്മാരെ രോഗവാൎത്ത കമ്പിമാൎഗ്ഗം തൽക്ഷണം അറിയിക്കയും അവരുടെവരവിനെ ആവശ്യപ്പെടുകയും ചെയ്തു എങ്കിലും മരണത്തിനും സംസ്കാരത്തിനും മുമ്പുവരെ വന്നെത്തുവാൻ അവൎക്കു കഴിഞ്ഞില്ല. ശത്രുക്കളെ സ്നേഹിപ്പിൻ" എന്നുള്ള ദിവ്യരക്ഷകന്റെ ആജ്ഞയിൽ വിശ്വസിച്ചിരിക്കുന്ന നി. വ. ദി. ശ്രീ. മലങ്കരയുടെ മാർദീവന്നാസ്യോസ മെത്രാപ്പോലീത്താതിരുമനസ്സിലേക്കു രോഗിയെ ചെന്നുകാണ്മാനും ജാത്യാൽ ഉള്ള തന്റെ ശാന്തസ്വഭാവപൂൎണമായ സഹതാപത്തെ ലക്ഷ്യപ്പെടുത്തുവാനും ഭാഗ്യം ഉണ്ടായി എന്നറിയുന്നതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

രോഗി ബോധത്തിനു വിഘ്നംകൂടാതെയും തന്റെ യഥാസ്ഥിതിയെക്കുറിച്ചു മരണകിടക്കയിൽ അനുതപിപ്പാൻ തക്ക അവസ്ഥയിലും കിടന്നിരുന്നു എങ്കിൽ മെത്രാപ്പോലീത്താതിരുമനസ്സിലെ ഈ യാത്രയും അതിൽ ഉണ്ടാകാവുന്ന സഹതാപസംഭാഷണവും വഴിതെറ്റിപ്പോയ ആ ഇടയന്റെയും ആടുകളുടെയും മനസ്സുതിരിവിനു അഥവാ ഇടയായെനെ എന്നു ഏകദേശം വിശ്വസിക്കാവുന്നതാണ. കെട്ടുവാനും അഴിപ്പാനും ഭൂമിക്കടുത്തകാൎയ്യങ്ങളെ വിധിപ്പാനും ശുദ്ധമുള്ളശ്ലീഹന്മാൎക്കും അവരുടെ മദ്ധ്യസ്ഥതയാൽ പരിശുദ്ധാത്മാവുമൂലം പരിശുദ്ധപാത്രിയൎക്കീസ്ബാവാ തിരുമനസ്സിലേക്കും മേലിൽനിന്നു നല്കപ്പെട്ട അധികാരപ്രകാരം തിരുമേനിയാൽ ഈ ദേഹത്തിന്റെമേൽ ചെയ്തിരുന്ന വലിയബന്ധനത്തെയും താൻമൂലം യേശുവിന്റെ മണവാട്ടിയായ സുറിയാനിസഭയിൽ വരുത്തിയിരിക്കുന്ന ഭയങ്കരമുറിവുകളെയും കുറിച്ചു മരണകിടക്കയിൽ ആലൊചിപ്പാനും അനുതപിപ്പാനും തരമില്ലാത്ത ഒരു രോഗത്തിൽ അകപ്പെട്ടുമരിപ്പാൻ ഇടയായതു സുറിയാനിസമുദായത്തിന്റെ നിൎഭാഗ്യമെന്നെ വിചാരിപ്പാനുള്ളു.

ഈ മഹാന്റെ ദേഹവിയോഗം വേറെപ്രകാരത്തിലും സുറിയാനിസഭയ്ക്കു ഒരു നഷ്ടമെന്നുവിചാരിക്കപ്പെടുവാൻ കാരണം ഉണ്ടു. പ്രസിദ്ധപ്പെട്ട സിമ്മനാരി വ്യവഹാരവിധിയാൽ സമുദായസ്വത്തിനും അന്യായതീയതിമുതൽ അതിന്റെ ആദായങ്ങൾക്കും സമുദായത്തിനു ഉത്തരവാദിയായികല്പിക്കപ്പെട്ടിരിക്കുന്ന ഈ ദേഹത്തിന്റെ അകാലമരണംമൂലം പത്തിരുപതിനായിരം രൂപായൊളം വിധിനടത്തിൽ ഈടാക്കുവാനുള്ള ആദായദ്രവ്യം സമുദായത്തിനു നഷ്ടമായിഭവിച്ചെക്കാവുന്നതാകയാൽ, തങ്ങളുടെസത്യഇടയൻ എന്നഅവസ്ഥയിലൊ സ്ഥാനപൂൎത്തിയുള്ള ഒരുസഹോദരസഭയിലെ മേലദ്ധ്യക്ഷൻ എന്നഅവസ്ഥയിലൊ ഉണ്ടാകാവുന്നഭക്തിക്കു ഒരുവേള അൎഹതയില്ലായിരുന്നാലും ഈസംഭവം സമുദായത്തിനു ഒരുമഹാദുഃഖത്തിനും നഷ്ടത്തിനും കാരണമായിവന്നെക്കാം. നവീകരണത്തിന്റെ തല്ക്കാലസ്ഥിതിക്കും അതിലെപ്രധാനികളുടെ പൈശാചികവൈരാഗ്യസ്വഭാവത്തിനും ഒരുപിൻവാഴി ഉണ്ടാകാതിരിക്കയില്ലന്നു വിശ്വസിപ്പാൻ ന്യായം ഉള്ളതുകൊണ്ടു മേൽപ്രസ്താവിച്ച നഷ്ടങ്ങൾക്കു സമുദായത്തൊടു ഉത്തരം പറവാൻ ബാദ്ധ്യസ്ഥൻ ഉണ്ടാകാതിരിക്കയില്ലന്നു ഞങ്ങൾ വിചാരിക്കുന്നു.

ഇപ്പൊൾ മരിച്ചുപൊയ മഹാൻ കഴിഞ്ഞുപൊയ മാർഅത്താനാസ്യോസ മെത്രാപ്പോലിത്തായുടെ ചിറ്റപ്പനും നവീകരണഗുരുപദെശത്തിന്റെ അടിസ്ഥാനിയുമായിരുന്ന അബ്രാഹംമല്പാന്റെ പുത്രൻ ആയിരുന്നു. സ്ഥാനത്തിൽ മാർ അത്താനാസ്യോസിന്റെ ഒരുസൃഷ്ടിയും ആണ. മലങ്കരഇടവകയ്ക്കു പിൻവാഴിയാകാമെന്നുള്ള ഉദ്ദെശത്തുമ്മെൽ മെത്രാന്റെവേഷം ധരിപ്പിച്ചു എങ്കിലും ഹൃദയത്തിന്റെ അഗാധങ്ങളെ ശോധനചെയ്യുന്ന ദൈവിചാരണ ഈ ഉദ്ദെശ്യം സാധിപ്പാൻ അനുവദിച്ചില്ല. തന്റെപരമഉദ്ദെശ്യത്തിന്റെപടിമെൽ ചവിട്ടുവാൻ ഭാവിച്ചപ്പൊൾ ആത്മാവു അന്ത്യോഖിൽ ഇരു

ന്ന പരിശുദ്ധപിതാവിനെ മലയാളത്തുകൊണ്ടുവന്ന സത്യം വെളിപ്പെടുത്തി. മലങ്കര അടച്ചുവാഴുവാൻ വിചാരിച്ച ആൾ ഒരു ഓണംകേറാമൂലയിൽ പ്രവേശിക്കേണ്ടിവന്നു. ഇതുദൈവവിധിയാണെ ആരുടെയുംസാമർത്ഥ്യം അല്ല ഓർക്കുമ്പോൾ മഹാപ്രസന്നം? ഈ ലോകം മായ, മായകളുടെമായ. എന്നിട്ടും മേല്പട്ടക്കാര എന്നും പട്ടക്കാർ എന്നും നടിക്കുന്നവർ മായയുടെപിന്നാലെ ദുർവാശിയും സിദ്ധാന്തവും വിടാതെ പിന്തുടർന്നു വലിയ അപകടത്തിൽ തങ്ങളെയും തങ്ങളെ ആശ്രയിക്കുന്നവരെയും ചാടിക്കപ്പെടുത്തുന്നു. എന്തു ദുഃഖം! എന്തുവ്യസനം; ദൈവം ഇനിയെങ്കിലും ഇവർക്കു നല്ലബുദ്ധികൊടുത്തു മിശിഹായുടെ മുന്തിരിവള്ളിയോടു ഒട്ടിച്ചേർക്കപ്പെടുവാൻ ഇടയാകണമെ എന്നു സകല സത്യസുറിയാനിക്കാരും ഞങ്ങളോടുകൂടെ പ്രാർത്ഥിക്കേണമെന്നു അപേക്ഷിക്കുന്നു.

## സഭാതാരകയുടെ പിശകുകൾ

കഴിഞ്ഞവൃശ്ചികം താരകയിൽ മലങ്കരസഭയെക്കുറിച്ചും ഞങ്ങളെക്കുറിച്ചും ചരിത്രത്തോടായും വാസ്തവവിരുദ്ധമായും പലകഥകൾ വിവരിച്ചിരിക്കുന്നു ഒരു പള്ളിക്കുപത്രശുശ്രൂഷണയാക്കെകൊണ്ടു പല്ലുവെടികൾ വാസ്തവങ്ങളായി ജനങ്ങൾ ധരിപ്പാൻ ഇടയുള്ളതുകൊണ്ടുതക്കത്തിൽതന്നെ കഴിയുംമട്ടു വഴിത്തിരിക്കണമെന്നു ഞങ്ങൾക്കുള്ള അഭിലാഷത്തെ വിട്ടുകളയാതിരിപ്പാൻ പാടില്ലാതെവരുന്നു. അവരുടെ പിശകുകളെ പ്രത്യേകം പ്രത്യേകംഎടുത്തുവാദം പത്രസ്ഥലം അനുവദിക്കുന്നില്ലാത്തതുകൊണ്ടു തൊറായധാരണയുള്ളടയുള്ള ചില പ്രധാനസംഗതികളെമാത്രം എടുത്തുതൊട്ടുകുറിയായി താഴെ സംക്ഷേപിക്കുന്നതിനുമാത്രമെ ഞങ്ങൾക്കുഎന്നമുള്ളു.

൧. മലങ്കര സഭാസ്ഥാപന കാലശേഷം രാജ്യഭരണക്കുഴപ്പങ്ങൾകൊണ്ടുതന്നെ ഒരുവിധം ക്ഷീണിച്ചിരുന്ന ശമ്പുവിൽ---അന്ത്യോഖ്യർമുതലായ മതഭേദികൾ സഹോദരത്വംഭാവിച്ചു ഉൾപ്രവേശിക്കയും------ഇവിടുള്ളവർ പൊരുത്തപ്പെടുകയും ചെയ്തുവന്നു എന്നാണ താരക ഒന്നാമതായി അനുമാനിച്ചിരിക്കുന്നതു. അന്ത്യോഖ്യാപരദേശികൾവഴിപോക്കരായിവന്നു ഉൾപ്രവേശിപ്പാൻകാരണം രാജ്യഭരണക്കുഴപ്പംകൊണ്ടുള്ള ക്ഷീണം എന്നാണ ഇവർപറഞ്ഞുകൊള്ളുന്നതു സഭാഭരണത്താൽകുഴപ്പം ഒന്നുംഇല്ലായിരുന്നിരിക്കുന്നു. അതുഅപ്പോസ്തോലകാലംമുതൽ തുടർച്ചയായും ഭംഗിയായും ചിലവുമാത്യാസന്മാരാൽ ഭരിച്ചുവന്നപ്പോൾ ഹിന്ദുക്കളായരാജ്യഭരണക്കാരുടെ കുഴപ്പംകൊണ്ടു അന്ത്യോഖ്യക്കാർഉൾപ്രവേശിച്ചുഎന്നാണ താരകതീരുമാനിച്ചിരിക്കുന്നതു. അപ്പോസ്തോലന്റെ കാലശേഷം ൧൬ാം ശതാബ്ദംവരെ പരദേശികളോടു പൊരുത്തംകൊണ്ടു സ്വാതന്ത്ര്യം വിലത്തിൽ ഇവിടെഭരിച്ചുവന്ന മേല്പട്ടക്കാർ ആരെല്ലാമായിരുന്നു? പത്തുപേരുടെ പേരുകൾകാട്ടെ. താരക വായിച്ച ചരിത്രങ്ങളിൽ ഉണ്ടെങ്കിൽ കാണിക്കട്ടെ. ആകാലത്തെ സ്വാതന്ത്ര്യപാലകന്മാരായിരുന്ന യുദ്ധവീരന്മാർ ആരെല്ലാം. ചരിത്രങ്ങളാലും നാട്ടുപഴമയാലും സ്ഥാപിക്കപ്പെടുവാൻപാടില്ലാത്ത തന്നിഷ്ടങ്ങളെ ഇങ്ങനെ വളച്ചുകെട്ടി സൃഷ്ടിച്ചാൽ പത്രികാസൂര്യന്റെ ഉദയത്തിങ്കൽ താരക അസ്തമിച്ചുപോകുമെന്നു ഓർക്കാത്തതു കഷ്ടം.

൨. സുറിയാനി ഉപദേശങ്ങൾ "ആയിരത്തിൽ അധികം വർഷമായി അംഗീകരിച്ചുവരുന്നു" എന്നു ഞങ്ങൾ പറഞ്ഞതുകൊണ്ടു അതിനുമുമ്പ് ൯൦൦ അധികം വർഷം നടന്ന നടപടി വേറെയാണെന്നു താരക രണ്ടാമതായി അനുമാനിച്ചിരിക്കുന്നു. മാർതോമ്മാശ്ലീഹായുടെ കൂടെ കപ്പലേൽവന്നിട്ടു താരകലേഖകന്മാർക്കു മലയാളം പഠിപ്പാൻ സമയംകിട്ടിയില്ലെന്നു തോന്നുന്നു അല്ലെങ്കിൽ അധികം എന്നപദത്തിൽ ആയിരത്തിനുമുമ്പുള്ളകാലം ഉൾപ്പെടുകയില്ലെന്നു ഇത്രവേഗം പറകയില്ലായിരുന്നു.

൩. അബ്രഹാംകത്തനാരും ൧൧ കത്തനാരന്മാരുംചേർന്നു പരദേശമൂഢാചാരങ്ങളെ പരിഷ്ക്കരിച്ചുഎന്നാണ പിന്നത്തെ താരകയുക്തി. ഈ പന്ത്രണ്ടുപേരുടെ ഹർജ്ജികഴിഞ്ഞപത്രികയിൽ എടുത്തുകാണിച്ചിട്ടുള്ളതും പാത്രീയർക്കീസ്ബാവാ തിരുമനസ്സിലെനടപടിയും കൂടെ താരതമ്യപ്പെടുത്തിയാൽ ഇവർ പരിഷ്ക്കരിപ്പാൻ ആദ്യം ആലോചിച്ചതു അന്ത്യോഖ്യാനടപടിനടപ്പാക്കി മലയാളനടപടി ഭേദപ്പെടുത്തണമെന്നായിരുന്നു എന്നുഅനുമാനിപ്പാൻ അധികംഎളുപ്പം ഉണ്ട്.

൪. മാർയാക്കോബിനെകൊണ്ടു കത്താവുകബ്ബാന ചൊല്ലിച്ചുഎന്നു സുറിയാനിക്കാർ പറയുന്നുണ്ടെന്നും അതുചുവടുംതലയും ഇല്ലാത്തവിശ്വാസമാണെന്നും താരകവീണ്ടുംജല്പിച്ചിരിക്കുന്നു മാർയാക്കോബ്ആദ്യംചൊല്ലിയതു പെന്തിക്കൊസ്തിയുടെശേഷമാണെന്നാണ സുറിയാനിക്കാർവിശ്വസിക്കുന്നതു അതുകർത്താവിന്റെ നിയോഗപ്രകാരംഅല്ലാ ആകൽക്കറുസായുടെനിയോഗപ്രകാരമാണെന്നു താരകഭാവിക്കുന്നതായി കാണുന്നതിൽ അതിശയിക്കാതെയും വ്യസനിക്കാതെയും ഇരിപ്പാൻ ആർക്കുകഴിയും. കർത്താവു ജഡത്തിൽ കൂടെനിന്നു

ചൊല്ലിച്ചു എന്നാണെ താരക മനസ്സിലാക്കിയിരിക്കുന്നതെങ്കിൽ അതാണ ചുവടും തലയും ഇല്ലാത്തതു ശ്ശീമ്മാനമസ്കാരം സ്ലീഹന്മാർ എഴുതിവച്ചതാണെന്നുള്ള കഥയ്ക്കു താരക ലേഖകൻ മാത്രമെ കേട്ടിട്ടുള്ളു മാർ അബ്രഹാം മാർബൊലായി എന്ന പ്രകാരം അവിടവിടെ ബൊതിൽ എഴുതിയിട്ടിരിക്കുമ്പോൾ സ്ലീഹന്മാരോടു കൂട്ടിക്കെട്ടുമെന്ന വിചാരിച്ചവൻ തന്നെ ചുവടും തലയും അറിഞ്ഞിട്ടുണ്ടൊ എന്ന സംശയിക്കേണ്ടിയിരിക്കുന്നു

൫ പത്രികയിൽ പ്രയോഗിച്ചിരിക്കുന്ന ചില പദങ്ങൾ ലേഖകന്റെയും പത്രാധിപരുടെയും നികൃഷ്ടസ്ഥിതിയെ വെളിപ്പെടുത്തുന്നു എന്നാണ പിന്നത്തെ വലിയ യുക്തി മെത്രാപ്പോലീത്താസ്ഥാനം കൊടുപ്പാൻ പ്രാപ്തനെന്നും ആ കൈവെപ്പിനെ പഴിപറഞ്ഞ നവീകരണ തലവന്റെ ശിരസ്സിൽ പരിശുദ്ധ പ്രസാദം ഉണ്ടാകുമെന്ന പ്രശംസിപ്പാൻ തക്ക യോഗ്യതയും ഉള്ള പാത്രിയർക്കീസു ബാവായെ ഉന്മാദനെന്നും ഉപ്പാപ്പനെന്നും മററിതുപോലെ അസഭ്യപദങ്ങൾ താരകയിൽ ആദ്യമായി പിളങ്ങിക്കണ്ടതു ആ പത്രാധിപരുടെയു ലെഖകന്മാരുടെയും ഏതു അവസ്ഥയെയാണ പ്രത്യക്ഷപ്പെടുത്തുന്നതു എന്നു കൂടെ കേട്ടാൽ കൊള്ളാം തള്ളയക്കു അപരാധം പറയുന്നവന്റെ പാക്കിനെ ആക്ഷേപിക്കുന്നവനാണത്രെ കുററം അപരാധം പറയുന്ന മകൻ നീതിമാനുമാണെന്നത്രെ താരകയുടെ മതം ഉത്തരം മുട്ടുമ്പോൾ ഈ വക സമാധാനങ്ങൾ പറഞ്ഞു തലവലിക്കാമെന്ന ഭാവിച്ചാൽ വിടുമെന്ന തോന്നുന്നില്ലാ- ഇളളിഴിഞ്ഞു തന്നെ പോകേണ്ടി വരും.

൬- മതസംഗതി പുസ്തകത്തെക്കുറിച്ചു താരക പറഞ്ഞ ഏഷണികൾ പത്രിക ചെമ്പു തെളിയിച്ചപ്പോൾ അതുകൊണ്ടു താരകാധിപർക്കു ഒരു ചുക്കും പററുകയില്ലെന്ന താരകാലേഖകൻ ആശ്വാസം പറഞ്ഞിരിക്കുന്നു ഉച്ഛ്വാസം വലിക്കുന്ന താരകാധിപർ ഈ അപകടാവസ്ഥയിൽ ഇതു വിലയേറിയ ഒരു ഗുളികയായും കൈവച്ചിരിക്കുന്ന പത്രികയുടെ ചോദ്യങ്ങൾക്കു പ്രത്യേകം പ്രത്യേകം ശരിയായ സമാധാനം പറയാതെ ഒരു ചുക്കും പററുകയില്ലെന്നുള്ള ഒററമൊഴി കൊണ്ടു അക്കരകടക്കാമെന്നു വിചാരിച്ചാൽ വായനക്കാർക്കു തൃപ്തിയാകുമെന്നു തോന്നുന്നില്ലാ.

൭- ആയിരത്തിൽ അധികം വൎഷത്തെ പഴക്കം ചെന്ന സഭയ്ക്കു ൧൮൭൬-ൽ മാത്രം മതസംഗതിയുണ്ടായതു ഒരു വലിയ വിഡ്ഢിത്വമായിട്ടു താരക പറയുന്ന ഈ യുക്തി ഇപ്പോൾ വെളിപ്പെടുത്താതെ വച്ചിരുന്നെങ്കിൽ പ്ലീഡർ- ബി. എ- പരീക്ഷയ്ക്കും ഉപയോഗപ്പെടുത്താമായിരുന്നു നവീകരണക്കാർക്കു ൧൮൦൦ വൎഷത്തെ പഴക്കമുണ്ടെന്നല്ലെ ഇതിനു മുമ്പിൽ താരക പറഞ്ഞതു ഇത്ര പഴക്കം ചെന്ന സഭയ്ക്കു വല്ല കീറോലയും ഒന്നു കാണിപ്പാൻ ഉണ്ടായിരുന്നെങ്കിൽ ഇവർ വച്ചേക്കുമൊ? അവരുടെ മതസംഗതി എന്താണെന്ന അവർക്കു തന്നെയും ഇതുവരെ നിശ്ചയപ്പെട്ടിട്ടില്ലാ പരിശുദ്ധാത്മാവു പിതാവിൽനിന്നൊ പുത്രനിൽനിന്നൊ രണ്ടാളിൽനിന്നൊ പുറപ്പെടുന്നതു എന്നു ഇതുവരെ ൧൮൦൦ വൎഷത്തെ പഴക്കമുണ്ടെന്നു ലജ്ജകൂടാതെ പ്രശംസിക്കുന്ന നവീകരണക്കാർ നിശ്ചയപ്പെടുത്തീട്ടില്ലാ ഇവർക്കു മാമ്മൂദീസാ മുക്കണമെങ്കിൽ ഗ്രീഗോറിയോസ ബർ എബ്രായ എന്ന ഒരു അന്ത്യോഖ്യപരദേശി ക്രമപ്പെടുത്തിയതക്സാ വെണം വിവാഹം ചെയ്യിക്കണമെങ്കിൽ നുഴഞ്ഞുകയറിയ വെറൊരു അന്ത്യോഖ്യാക്കാരന്റെ ക്രമപുസ്തകം വേണം പട്ടം കെട്ടുകണമെങ്കിലും അങ്ങിനെ തന്നെ വേണം അ അന്ത്യോഖ്യാക്കാരോടു പോരാടിനിന്ന കാസ്സനാന്മാർ ഉണ്ടാക്കിയ തക്സാകൾ ഒന്നും കാണാത്തതു എന്തുകൊണ്ടു നവീകരണ തലവനെ റമ്പാനായിട്ടും മെത്രാനായിട്ടും വാഴിച്ചതു സ്ലീഹാ ഇവിടെ എത്തുമ്പൊഴെ റമ്പാച്ചനെയൊ മെത്രാച്ചനെയൊ വാഴിച്ചു നടപടിയും തക്സായും അനുസരിച്ചാണ കൊട്ടയത്തു ചെറിയപള്ളിയിൽ ഉറിശ്മായക്കു ആവശ്യപ്പെട്ടാൽ കാപ്പ കബ- ഇടവഴിക്കലച്ചന്റെ അവസരം നോക്കി പാത്തുകാണുന്നു തോമ്മാസ്ലീഹാ എല്പിച്ച തക്സാ എടുത്തു പ്രയോഗിക്കരുതൊ? ൧൮൦൦ വൎഷത്തെ പഴക്കമുണ്ടെന്ന ധിക്കപറകയും ഒരു കീററുകടലാസുപോലും സ്വന്തമായി കാണിപ്പാൻ ഇല്ലാതെയും ഇരിക്കെ ചുരുങ്ങിയ പക്ഷം കഴിഞ്ഞ വൎഷത്തിൽ എങ്കിലും ഉണ്ടായ മതസംഗതി കാലദീൎഘത കൊണ്ടു വിശ്വസിപ്പാൻ പാടില്ലെന്നു പറയുന്ന ഈ കൊച്ചുമിടുക്കന്റെ പൃഷ്ഠത്തിൽ ഒരു ആലുകിളിത്താൽ അതു ഒരു തണൽ എന്നല്ലാതെ വിചാരിക്കുമൊ?

൮- മുമ്പിലത്തെ ഉറിശ്മാ സുറിയാനി കാനോനിൽ ചൂണ്ടിക്കാണിക്കാമെന്ന പല പ്രാവശ്യം നാട്യം പറഞ്ഞു കാണിക്കാതെ പൊയ വിദ്വാനെക്കുറിച്ചു വെമ്പനാട്ടുകായലിൽ മുങ്ങിപ്പോയി എന്ന പത്രിക പറഞ്ഞതിൽ ഉള്ള വിഴ്ച താരകയ്ക്കു മാത്രമെ മനസ്സിലാകത്തുള്ളു കാണിക്കാമെന്ന പ്രശംസിച്ചു ഒളിച്ചുപള്ളിക്കു" ഒരു ചുക്കും ഇല്ലെന്നുള്ള സമാധാനം മതിയാകുമായിരിക്കും

൯- കൎത്താവിന്റെ പ്രാൎത്ഥന അപ്പോസ്തോലന്മാരുടെ പ്രാൎത്ഥന ദാവീദുമുതൽ പേരുടെ പ്രാൎത്ഥന" ഇവകളിൽ പരിശുദ്ധന്മാരോടുള്ള അപേക്ഷയില്ലാത്തതുകൊണ്ടു അവ

ആവശ്യമില്ലന്നാണ താരകയുടെ അടുത്തപദം ഇതിനാൽ എല്ലാപ്രാൎത്ഥനകൾക്കും മെൽ പ്രസ്താവിച്ചവരുടെ പ്രാൎത്ഥനകൾ ഒരു മാതൃകയായിരിക്കണമെന്ന താരക വിചാരിക്കുന്നതായികാണുന്ന പരിശുദ്ധാത്മാവിനൊടു പ്രാൎത്ഥിച്ചതായി൧൨ം മാതൃകാപ്രാൎത്ഥനകളിൽഎവിടെയെങ്കിലുംഉണ്ടൊ? ഇല്ലെങ്കിൽപരിശുദ്ധാത്മാവിനോടുള്ള പ്രാൎത്ഥനകളുംപരിശുദ്ധന്മാരോടുള്ള അപേക്ഷകളും രണ്ടും വേദത്തിൽ കാണ്മാനില്ലാത്തപ്രയാണന്നും അതുകൊണ്ടുരണ്ടും തെറ്റാണന്നും താരകവിധിക്കട്ടെ

൫൦. ക്രിസ്തുചെയ്യ അതിശയങ്ങളെ ഒരോന്നൊരോന്നായി എഴുതിയാൽ എഴുതപ്പെടുന്നപുസ്തകങ്ങൾ ലോകത്തിൽ അടങ്ങുകയില്ലന്ന യോഹ ൨൧. ൨൫ൽപറഞ്ഞിട്ടുള്ളതുഞങ്ങൾ എടുത്തുപറഞ്ഞതുകൊണ്ടു ഞങ്ങൾ൧൨ംനിറത്തോളമെ വായിച്ചിട്ടുള്ളുഎന്നും അതിനുതാഴെയുംമുകളിലുമുള്ള ചില വാക്യങ്ങൾ കൂടെ വായിച്ചാൽ൧൨ംഅഭിപ്രായം മാറിപ്പോകുമെന്നുംകൂടെ സഹജീവി പ്രസ്താവിക്കുന്ന ഞങ്ങൾ ൧൨ംനിത്തുവരെ വായിച്ചിട്ടുള്ളു എന്നപറഞ്ഞതുഒട്ടുനേരുതന്നെആണ ഞങ്ങൾകണ്ട എവങ്കേലിപുസ്തകങ്ങളിൽഎങ്ങും ൧൨ംനിത്തിന്റെതാഴെ ചില വാക്യങ്ങൾ യോഹന്നാൻഎവൻഗേലിസ്തൻ എഴുതിയിട്ടുള്ളതായികണ്ടിട്ടില്ലാത്തതിനാൽ ആനിത്തുകൽപന്നപ്പോൾ ഈ ശ്ലീഹായുടെഎവൻഗേലിയുടെവായന ഞങ്ങൾക്കു അവസാനിച്ചുപോയതാണ. പിന്നാലെ ചിലവാക്യങ്ങൾ താരകലേഖകൻകണ്ടിട്ടുണ്ടെങ്കിൽ അതുഅദ്ദേഹത്തിന്റെനിൎമ്മിത പുസ്തകത്തിൽആയിരിക്കാം ഞങ്ങളുടെഅഭിപ്രായം തെറ്റപ്പെടുത്തുന്നവാക്യങ്ങൾ മുമ്പിലുംപിമ്പിലും ഉള്ളവ പറഞ്ഞുതന്നാൽഅപ്പോൾശേഷം പറഞ്ഞുതരാം.

൫൧. താരകാധിപർ സഭാചരിത്രത്തിൽ ൪ാം ശതാബ്ദംവരെപഠിച്ചതു ശ്ലാഘ്യമെന്നപ്രശംസിക്കയും അതിനക്കുറ്റാട്ട ഞങ്ങൾക്കുള്ളഅറിവു പള്ളവരുംപറഞ്ഞുകേട്ടതാണെന്ന ആക്ഷേപിക്കയുംചെയ്യുന്ന ഞങ്ങൾ ആകാലങ്ങളിൽ ഇല്ലാത്തതിനാൽ ഞങ്ങളുടെ അറിവു വല്ലവരിൽനിന്നുതന്നെയാണ താരകപത്രാധിപരുടെ അറിവു ശ്ലാഘ്യയോഗ്യമായ്ക്കു അദ്ദേഹം ൪ാം ശതാബ്ദത്തിൽകൂടെ ഉണ്ടായിരുന്നതുകൊണ്ടായിരിക്കണമല്ലൊ.

൫൨. ഞങ്ങൾപ്രസ്താവിച്ച യൂബിലികണക്കു പിശകാണെന്നുകാണിപ്പാൻ പലതുംപറയാമെന്നപറഞ്ഞതു ഒരുദൃഷ്ടാന്തപ്രത്യക്ഷമായി കാണിച്ചതു൫൦൦ ഛാമാണ്ടു പരദേശികൾക്കുഅധികാരമില്ലന്നുവിധിച്ചു കോട്ടയംചെറിയപള്ളിയിൽ ഇറക്കിവിട്ട ബാവായ്ക്കുപിന്നാലെ൫൭൫ൽ പാത്രിയർക്കീസുബാവായെ ടിപള്ളിയിൽനിന്നുഇറക്കിവിട്ടു എന്നാണ പാത്രിയർക്കീസുബാവായെ ഇറക്കിയ റിക്കാട്ടുഉണ്ടെങ്കിൽ കാണിച്ചാൽകൊള്ളാം വേറെവല്ലവരെയും ഇറക്കിയിട്ടുണ്ടന്നുപറയുമെങ്കിൽ അതു ൫൭൪ ചിങ്ങം ൧൦൹ ആയിരുന്ന നല്ലയൂബിലി താരകയുടെയൂബിലി ൫ാം വൎഷമാണത്രെ.

൫൩. മാർദീവന്നാസ്യോസമെത്രാപ്പോലിത്താ അവൎകളുടെ മേലധികാരത്തെക്കുറിച്ചുഞങ്ങൾപറഞ്ഞതു അസംഭവംഎന്നുകാണിപ്പാൻ ചില ലക്ഷ്യങ്ങൾഎടുത്തുപറഞ്ഞിരിക്കുന്ന൧൨ംലക്ഷ്യങ്ങൾ തന്നെമൂന്നുകോടതിപരിശോധിച്ചിട്ടും താരകയുടെയുക്തിപാലിക്കുവാൻതക്കന്യായം ചൊപറിച്ച ജഡ്ജിമാർകണ്ടില്ല നവീകരണത്തെ സഹായിപ്പാൻ പുറപ്പെട്ടഡാക്തർആറംസ്ലി സായ്പിന്റെസാക്ഷിയിലും താരകയുടെഅഭിപ്രായത്തിനുമറിച്ചാണതോന്നിയതു ൪ാം ശതാബ്ദത്തിലെസംഭവങ്ങൾ തന്നെതാൻകണ്ടകണ്ണുകൾകൊണ്ടുനോക്കുമ്പോൾകാണുന്നയുക്തികൾ എല്ലാം ൧൨ം ശതാബ്ദത്തിൽ ജനിച്ചജഡ്ജിമാർ നോക്കിയാൽ കാണ്മാൻപ്രയാസമുള്ളതുകൊണ്ടു അവൎക്കങ്ങനെതോന്നിയതായിരിക്കാമൊ അറിഞ്ഞുകൂടാ.

൫൪. കാനോൻമുതലായപുസ്തകങ്ങളെ കിത്താബ്ബു എന്നുംമറ്റും താരക ആക്ഷേപിക്കുന്നനവീകരണക്കാരുടെ വലിയഉമ്മാക്കനായ അബ്രാഹംമല്പാൻതന്റെ വലിയ ഹജിയിൽആധാരമായി എടുത്തുപ്രയോഗിച്ചിരിക്കുന്നതു ൧൨ം ആക്ഷേപിക്കപ്പെട്ട കാനോൻആണ അദ്ദേഹവുംകാനോന്റെ മഹിമ ആരാണ്ടുപറഞ്ഞുകേട്ടതാണ താരകാധിപർമുതൽപേർ ൪ാംശതാബ്ദത്തിൽ ചെന്നുകണ്ടപ്പുഴപ്പെഅതിന്റെ നികൃഷ്ടതമനസ്സിലായതു

൫൫. നവീകരണതലവന്റെപേക്കു പാത്രിയർക്കീസുബാവായുടെ അന്ത്യവിളിയായ ഒരുകല്പനചെന്നിട്ടില്ലന്ന ഒടുവിൽതാരകപറഞ്ഞിരിക്കുന്ന ചെന്നുഎന്നുഞങ്ങളുംപറഞ്ഞിട്ടില്ലാ അയച്ചിട്ടുണ്ടന്നുമാത്രമാണ ഞങ്ങൾപറഞ്ഞതുഅതു വെറുംവാക്കല്ല ലക്ഷ്യത്തോടുമേൽതന്നെപറഞ്ഞതാണ അന്ത്യവിളി അയച്ചിട്ടുണ്ടന്ന ഞങ്ങൾപ്രസ്താവിച്ചിട്ടു ഏറെ താമസിയാതെ തക്കിപ്പാൻപാടില്ലാത്ത ഒരുഅന്ത്യവിളിവന്നുകൂടിയതു കൂടെഓൎക്കുമ്പോൾ ഏതാണ്ടെല്ലാം സംശയത്തിനു വകയുണ്ടു.

൫൬. താരകയുടെ ഒരുപ്രസംഗത്തിനു ഞങ്ങൾ ഉത്തരംപറഞ്ഞിട്ടില്ലന്നാണ അവസാനത്തെവാദം ഉത്തരത്തിനുഅൎഹതയില്ലാത്ത നിസ്സാരമെന്നുവിചാരിച്ചും സ്ഥലക്കുറ

വുകൊണ്ടും വല്ലതും പിട്ടുപോയിട്ടുള്ളതായിരിക്കാം ഉത്തരംകിട്ടിയെമതിയാവുഎങ്കിൽ ഞങ്ങളുടെപത്രികയുടെ കഴിവുപോലെപറഞ്ഞുതരാം അതുകൊണ്ടുവ്യസനിക്കെണ്ടാ പത്രികയിൽപറഞ്ഞിട്ടുള്ളതിന്ന ഒക്കെസമാധാനം താരക പറഞ്ഞിട്ടില്ലല്ലൊ. സിമ്മനാരിയിലെ പഴയടെസ്റ്റാറികളെ നീതികരിപ്പാനും ഇപ്പഴത്തെടെസ്റ്റാറികളെ അനീതികരിപ്പാനുംപുറപ്പെട്ട സി_ സി_ സി_യുടെ വായിൽനാവുണ്ടായൊ? പഗാറൊവദ് മൊഷന്നസുറിയാനിപദങ്ങൾകൊണ്ടു വല്ലവരെയും ഭയപ്പെടുത്താമെന്നവച്ചു പുറപ്പെട്ട താരകാധിപൻ എന്താണമിണ്ടാതിരുന്നതു? നവീകരണത്തെ ദാവിദാക്കുവാൻപുറപ്പെട്ട മഹായോഗ്യൻ എവിടെ? നവീകരണത്തിൽകൈവെപ്പു അറ്റുപോയിട്ടില്ലന്നത്രെകില്ലും വിവരിച്ചുപറയട്ടെ എന്നവീരവാദംപറഞ്ഞ എഴുത്തുകാരൻഉണ്ടൊ ചത്തൊ? ഇങ്ങനെ എത്രയുക്തിയുക്തമായവാദങ്ങൾക്കു താരകവായപൊത്തിയിരിക്കുന്ന അതിനെന്താകുരുച്ചുക്കും പറ്റുകയില്ലന്നുള്ള ആശ്വാസവാക്കു മതിയാകുമായിരിക്കുമല്ലൊ.

മേൽപ്രസ്താവിച്ചസംഗതികളെ ആലോചിക്കുമ്പോൾ താരകഇരുട്ടുകൊണ്ടുഓട്ടഅടയ്കയാണെ ചെയ്യുന്നതെന്ന നിഷ്പക്ഷന്യായവായനക്കാൎക്കു ഗ്രഹിക്കാവുന്നതാകയാൽ ഞങ്ങൾഒന്നും അനുമാനിക്കുന്നില്ലാ.

## നവീകരണതലവന്റെ ശവസംസ്കാരം.

നവീകരണതലവന്ന പെട്ടന്നുണ്ടായദീനവും അതിനാൽതന്നെ സംഭവിച്ച മരണവും എല്ലാവരും അറിഞ്ഞിരിക്കുമല്ലൊ. ദീനമായതിൽപിന്നെ തനിക്കു ഒരുബോധവുമില്ലായിരുന്നു. ഇതിനിടയിൽ ആശാഖയിലുള്ള മിക്കപട്ടക്കാരും ദീനംകാണ്മാൻചെന്നിരുന്നു ഒടുക്കലത്തെക്രിയ കഴിച്ചപ്പൊഴും താൻഒന്നും അറിഞ്ഞുകാണുകയില്ലാ, പിന്നെ അതു എന്തിനാണചെയ്യുതു എന്നുഅറിഞ്ഞുകൂടാ. ഈ ക്രിയതന്നെ രണ്ടു പ്രകാരത്തിൽ അവിടെ നടത്തുകയുണ്ടായി. പാട്ടുകളൊടും സംഗീതങ്ങളൊടുംകൂടി കുറെപേരും, ചിലമൂപ്പച്ചന്മാർ ഇതിനിടയിൽതന്നെ സുറിയാനിപുസ്തകംതുറന്ന അതിൽ ഉള്ളതുപൊലെയും കഴിക്കയുണ്ടായി. ഇതിൽ ഏതിനാണ ശക്തി എന്ന ഇനിക്കറിഞ്ഞുകൂടാ. മരണശേഷവും ശവസംസ്കാരത്തെപ്പറ്റി വളരെതൎക്കമുണ്ടായി. പട്ടക്കാരെയും മേല്പട്ടക്കാരെയും അടക്കുന്നതിനുള്ളക്രമം കൂറിലാസുബാവായുടെ കയ്യിൽനിന്ന കിട്ടീട്ടുണ്ടായിരുന്നതു ജെനറൽവികാരിവരുത്തി, അതുപ്രകാരം നടത്തണമെന്ന ചിലരും ഒന്നുംവെണ്ടാ അതിൽ മരിച്ചവൎക്കുവെണ്ടിയുള്ള അപെക്ഷകളുംമറ്റുംമുണ്ടു അതുനവീകരണക്കാൎക്കുപാടില്ലാ എന്നുവെറെ ചിലരും ഒടുക്കം നമ്മുടെതാരകാധിപന്റെ സിദ്ധാന്തപ്രകാരം ഏതാണ്ടൊ ചില പേപ്പിടികൾ എല്ലാം കാണിച്ചു മസുമ്മൂറുംചൊല്ലികൊണ്ടുചെന്ന അടക്കംകഴിച്ചു എന്നുപറഞ്ഞാൽ കഴിഞ്ഞല്ലൊ. പ്രിയപത്രാധിപരവൎകളെ നവീകരിച്ചു കരിച്ചിരിക്കുന്നവർ എല്ലാം അപ്രകാരംചെയ്യാതെ സാധുക്കളെ കബളിപ്പിക്കാൻ എന്തിനാണ ചിലപ്രയോഗങ്ങൾ കഴിക്കുന്നതു.

നവീകരണതലവന്ന ദീനം ആരംഭിച്ചപ്പൊൾതന്നെ പാതിജീവൻപോയിരുന്നു. അങ്ങിനത്തഒരാൾ മരിച്ചതിന്റെശെഷം ഇത്രപ്രയാസപ്പെട്ടു ഒടിച്ചുമടക്കി സാധാരണകസെരെൽപാടില്ലാഞ്ഞ ചാരുകസെരമേൽ വച്ചുകെട്ടിഇരുത്തിയതെന്തിനാണ കൈകളുടെവിരലുകളും പിടിച്ചുഒടിച്ചു സ്ലീബായും വടിയും വച്ചുകെട്ടിയിട്ടു ആവശ്യമെന്തായിരുന്നു. ഇത്ര വളരെ ഉപദ്രവിക്കാതെ കിടന്നപടുതിയിൽ അടക്കിയാൽ ആത്മദോഷം വല്ലതും വന്നുപോകുമായിരുന്നൊ. ശവത്തെഎടുത്തു മദ്ബഹായിൽ നാലുവശത്തൊട്ടുംതിരിച്ചതും നവീകരണതലവന്റെ ശവം കയ്യിൽഎടുത്തു

കൊണ്ടഅദ്ദെഹത്തിന്റെതായി ജെനറാൽവികാരി യാത്രചൊദിച്ചതും
എന്തിനായിരുന്നു. കൂടിയിരുന്നപട്ടക്കാർ അശവത്തിന്റെ കൈമുത്തി
യ്തു എന്തു പ്രയൊജനത്തിനാണ. അതുവെറും വിഗ്രഹാരാധനയല്ലായി
രുന്നൊ. മരിച്ചാൽപിന്നെ ഇത്രവല്ലരെ ബുദ്ധിമുട്ടും പ്രയാസവും ഈ വ
ന്മാർ സഹിച്ചതെന്തിനു, ഇതൊക്കെ ഈ കൂട്ടർ നവീകരിച്ചില്ലായിരി
ക്കാം. എന്നാൽ ഇതിൽ വേറെ ഒരുവിശെഷംകൂടി കാണുന്നുണ്ട അവരവ
ക്കുള്ളവർമരിച്ചാൽ ക്രമമായസംസ്കാരംകഴിക്കണം. കോട്ടൂരെയും വട്ട
ക്കിലെയും വല്യച്ചന്മാർമരിച്ചാറെ ബാവാകക്ഷിയിലെഅച്ചന്മാർ അട
ക്കുന്നതിനു അവർ സന്തോഷപൂർവ്വം സമ്മതിച്ചുകൊടുത്തിരുന്നു. വികാരി
യുടെ ഭാര്യമരിച്ചാറെ ഇട്ടസ്ഥലംതെറ്റിയിട്ടു അദ്ദെഹം ഇപ്പൊഴുംവഴ
ക്കുപറയുന്നു. ഇതുനവീകരണതലവനാകകൊണ്ടു സംസ്കാരക്രമവും നവീ
കരണമായിരിക്കണമെന്നായിരിക്കാം.

ശവസംസ്കാരം കഴിഞ്ഞിട്ടു പള്ളിയിൽകയറി ആദ്യം ജെനറാൽവി
കാരി മരണമെ നിന്റെമുള്ളുഎവിടെ പാതാളമെ നിന്റെജയമെവിടെ
എന്നുള്ളതിനെപ്പറ്റി ഒരുപ്രസംഗംപറഞ്ഞു. അയിരൂരെകൊച്ചച്ചൻസു
വിശെഷസംഘത്തിനു നവീകരണതലവൻചെയ്തിട്ടുള്ള സഹായങ്ങളെ
പ്പറ്റിയുംമറ്റും ചുരുക്കത്തിൽ പ്രസ്ഥാപിച്ചു. മൂന്നാമതു നമ്മുടെതാരകാ
ധിപൻ നവീകരണത്തിന്റെ ഉത്ഭവംതുടങ്ങിയുള്ള ചരിത്രംപറഞ്ഞുതുട
ങ്ങി, അതിൽ അബ്രാഹംമല്പാന്റെയും നവീകരണതലവന്റെ കാരണ
വരുടെയും ചരിത്രങ്ങൾപറഞ്ഞുംവച്ചു അതിൽഎല്ലാം പ്രയാസങ്ങളും ക
ഷ്ടങ്ങളുംവന്നിരിക്കുന്നതു ഈദെഹത്തിനാണെന്നുപ്രസ്ഥാപിച്ചെച്ചു അ
തിനെതെളിയിക്കാൻ ഒരു ഉദാഹരണംപറകയുണ്ടായി "ഒരുകുറുക്കൻ ഒ
രു വീട്ടിൽനിന്നു കോഴിയെപിടിച്ചുകൊണ്ടുപൊയി, കോഴിയുടെ ഉടമ
സ്ഥന്നു ആകുറുക്കനെകയ്യിൽകിട്ടിയില്ലാ ആകുറുക്കന്റെകുഞ്ഞിനെ കയ്യിൽ
കിട്ടി അവൻആകുറുക്കന്റെകുഞ്ഞിനൊടു അവന്റെകോഴിയെ മുമ്പുകൊ
ണ്ടുപൊയതിന്റെ അരിശംഎല്ലാംതീർക്കയില്ലയൊ നിശ്ചയമായിതീർക്കും അ
തുപൊലെയാണ ഇദ്ദെഹത്തിനുസംഭവിച്ചിട്ടുള്ളതു" പ്രിയപത്രാധിപ
രവർകളെ, ഈ ഉദാഹരണത്തിൽനിന്നു കുറുക്കൻതന്റെ സ്വന്തമല്ലാത്ത
കോഴിയെ കട്ടുപിടിച്ചുഎന്നും അതിനുടമസ്ഥൻ കുറുക്കന്റെകുഞ്ഞിനൊടു
അരിശംതീർത്തുഎന്നുമാണപറയുന്നതു. ഇതിൽകോഴി മലങ്കരസുറിയാനി
സഭയും കുറുക്കൻ നവീകരണതലവന്റെകാരണവരും കുറുക്കന്റെകുഞ്ഞു
നവീകരണതലവനും കോഴിയുടെഉടമസ്ഥന്മാർ സുറിയാനിസഭയുടെ
ന്യായമായ മേധാവികളുമാണെന്നു ആർക്കും അറിയാവുന്നതാണ. സത്യ
ത്തെമറച്ചുവെച്ചാൽ ഇരിക്കയില്ലല്ലൊ. താരകാധിപൻ തന്റെപത്രത്തി
ൽ വല്ലതുമൊക്കെ പറയുമെന്നിരുന്നാലും ഈസമയത്തു ഇവിടെ ആവി
ധംപ്രയൊഗിക്കാഞ്ഞതിൽ ഞാൻ അത്യന്തംസന്തൊഷിക്കുന്നു. ഈകോഴി
യെ പലകുറുക്കന്മാർ പിടിക്കാൻവന്നിട്ടുണ്ടെങ്കിലും ഇതുവരെപിടിച്ചുതി
ന്നുകളവാൻ ഒരുകുറുക്കനുംഒത്തിട്ടില്ലാ. അതുപൊലെതന്നെനവീകരണത
ലവന്റെകാരണവൻ കുറുക്കനും നവീകരണതലവനായ കുറുക്കൻകുഞ്ഞും
ഈ കോഴിയെപിടിച്ചുതിന്മാൻ ആഗ്രഹിച്ചാറെയുംപറ്റിയില്ലാ നേരെ

മരിച്ചു അതിന്റെ ഉടമസ്ഥൻ അതിനുതക്കപ്രതിഫലം കൊടുത്തുഎന്നും അവർസമ്മതിക്കുന്നു. എന്നാൽ ഈ കോഴിയുടെ ഉടമസ്ഥന്മാൎക്കു വേറെ വലിയബലമൊന്നുമില്ലെങ്കിലും ദൈവസഹായമുള്ളതിനാൽ ഇനിയുംഎത്ര കുറുക്കന്മാരൊ കുഞ്ഞുങ്ങളൊ ഉണ്ടായാലും ഈ കോഴിയെകൊണ്ടു പൊകുവാൻ ഒക്കുകയില്ലെന്നും എല്ലാവരും ഈ പ്രസംഗത്തിൽനിന്നുതന്നെ പഠിച്ചിരിക്കെണ്ടതാണ.

എന്നു- സത്യവാദി.

## മഹാന്മാരുടെ മനോഗതങ്ങൾ.

മെത്രാച്ചൻമരിച്ചുപോയി, അതുസഹിക്കാൻപാടില്ലാത്ത ഒരു നഷ്ടമാണ എന്തുചെയ്യാം മരണംഒരുവനെയും ഒഴിച്ചുവിടുകയില്ലല്ലൊ എങ്കിലും ഇത്രപെട്ടെന്നും ഇതുപോലെയും മരിക്കുമെന്നു ഞാൻവിചാരിച്ചിരുന്നില്ലാ. സഭയിടപെട്ടകാൎയ്യമാകട്ടെ വേറെകാൎയ്യമാകട്ടെ ഒന്നിനെകൊണ്ടും ഒരക്ഷരംപോലും പറവാനിടയാകാതെമരിച്ചതു എന്റെഭാഗ്യദോഷമാണ. ഇപ്പോൾഎല്ലാവരുംകൂടി ഈ സ്ഥാനം ഞാൻ ഏൾക്കണമെന്നുംപറഞ്ഞാണ നിൎബ്ബന്ധം ഇനിക്കിപ്പോഴുള്ളതുതന്നെ നടത്തികൊണ്ടുപോകുവാൻപ്രയാസമാണ പിന്നെഞാനെങ്ങനെ ഒരുസഭയെഭരിക്കും എന്നുതന്നെയുമല്ലാ ഞാൻരോഗക്കാരനാണ വയസ്സുംമറെറഅദ്ദേഹത്തെകാൾ അത്രകുറവില്ലാ, എല്ലാവരുംകൂടിഎന്നെതന്നെ ഉറപ്പിച്ചുവച്ചിരിക്കയാണ. മദ്രാസിൽപൊയിപഠിച്ചുംവച്ചുവന്നതിൽപിന്നെ ഞാനെങ്ങുംതന്നെ സഞ്ചരിച്ചിട്ടില്ലാ. പള്ളികൾ ഒന്നുംതന്നെ ഞാനറികയില്ലാ. ഒരുവേള ആ സ്ഥാനംഏററാലും നമ്പരിനുംമററും ഓടുന്നതും അതിനൊക്കെ സമാധാനം പറയുന്നതുമാരാണ, എന്നാൽഅതു തീരെപ്രയാസമാണ. അതുതന്നെയുമല്ലാ അദ്ദേഹത്തൊടു ആരാണഎതൃക്കുന്നതു. ഇതുകൂടാതെ വേറെഒരുവിഷമമുണ്ടു, ഈ അച്ചന്മാർഎല്ലാവരുംകൂടി കുരങ്ങിനെകളിപ്പിക്കുന്നതുപൊലെ എന്നെഇട്ടുവിഷമിപ്പിക്കും എല്ലാം ആലൊചിച്ചാറെ ഇനിക്കു ഈ സ്ഥാനം ഒരിക്കലുംവേണ്ടാ. എല്ലാവരുംകൂടിപിടിച്ചു ചുവപ്പുധരിപ്പിച്ചാൽ ഞാൻഎന്തുചെയ്യുന്നു, ഇനിക്കുഒന്നും അറിഞ്ഞുകൂടാ. വല്ലയൌവ്വനക്കാരെയും ഈ സ്ഥാനം വേണമെന്നുള്ളവരെയും ആക്കട്ടെ, മെത്രാസ്ഥാനം ഒഴിവുവന്നിട്ടുണ്ടു. മിക്കവൎക്കും അദ്ദേഹത്തിന്റെസഹോദരനെതന്നെ ആക്കണമെന്നാണപക്ഷം. ആതറവാട്ടിൽ ഇനിയുംആയാൽ അത്രശുഭമല്ലാ- എന്നെആക്കിയാൽകൊള്ളാമെന്നും ചിലൎക്കു മോഹമുണ്ടു. ഞാനാണ ആസ്ഥാനത്തിനു യോഗ്യൻ എന്നു മുമ്പൊരിക്കൽ മനോരമയും പ്രസ്താവിച്ചിരുന്നല്ലൊ- എന്നുതന്നെയുമല്ലാ സാൎവീസുമുറനോക്കിയാലും എന്നെക്കാൾ വലിയസ്ഥാനത്തിൽ ഇതിനഹൎന്മാരായി ആരുമുണ്ടൊ എന്നുതോന്നുന്നില്ലാ. ഞാൻകല്യാണംകഴിച്ചതാണെന്നു ചിലർ ഒരാക്ഷെപംപറയുന്നുണ്ടു, അതിനെന്താണ ബിഷൊപ്പന്മാൎക്കു മദാമ്മമാരും മക്കളുമുണ്ടല്ലൊ, എന്റെഭാൎയ്യ മരിച്ചുപൊയിട്ടു നാലഞ്ചു കൊല്ലവുമായല്ലൊ. പരദേശത്തും കല്യാണംകഴിച്ച മെത്രാന്മാർ ഉണ്ടായിട്ടുള്ളതായി അറിവുണ്ടല്ലൊ. അതിനാൽ ആആക്ഷെപം അത്ര സ്വീകരിക്കത്തക്കതല്ലാ,

പിന്നെ ഇനിക്കൊരു അബദ്ധം പിണഞ്ഞുപൊയിട്ടുണ്ടു ഇരുപതിനായിരം രൂപാതന്നാൽ ഞാൻ സ്ഥാനം ഏറ്റുകൊള്ളാമെന്നു ക്ഷണിച്ചപ്പൊയിട്ടുണ്ടു അതുവേണ്ടിയില്ലായിരുന്നു പണംഎന്തിനാണ അവസ്ഥ അല്ലെ നേടേണ്ടതു എങ്കിലുംകുറെപണം കൂടിയല്ലാതെ അവസ്ഥകൾ ഒക്കെ നടപ്പാൻ പ്രയാസമാണ അതിനുതല്ക്കാലം ഒരുരണ്ടായിരം രൂപാതന്നാൽ മതി ഞാൻഏറ്റുകൊള്ളാമെന്നു പറയെണ്ടയിരുന്നു, പറഞ്ഞില്ലെങ്കിൽ എന്താണ എന്റെയോഗ്യതപറയാതെ അവൎക്കു അറിയാവുന്നതാണല്ലൊ പട്ട ആൎക്കുംകൊടുത്തില്ലെങ്കിലും ഇനിക്കു തരകെടില്ലാ എന്നാലുംഎല്ലാം ഞാൻ തന്നെ ആയിരിക്കുമല്ലൊ ഭരണം വല്ലവൎക്കും കൊടുക്കുന്നുണ്ടെങ്കിൽ ഇനിക്കുതന്നെയാണതരെണ്ടതു അതുകൊണ്ടു ശരിയായും ആരുംഎന്റെ അവകാശത്തെ ഗണിക്കാതിരിക്കയില്ലാ നിശ്ചയം.

മെത്രാസ്ഥാനത്തെക്കുറിച്ചു പലരും പലവിധത്തിൽപറയുന്നു എന്നാൽ എന്റെകാൎയ്യം അതിലാരുംപറയുന്നില്ലാ കല്യാണം കഴിച്ചവൎക്കു പാടില്ലെന്നാണ മിക്കവരുടെയും അഭിപ്രായം ഇതെന്തുഅസംബന്ധം ബിഷൊപ്പന്മാരുംമറ്റും വിവാഹംകഴിച്ചിട്ടുള്ളതുകൊണ്ടു അവർസഭയെഭരിക്കുന്നില്ലയൊ. അവരൊളംപരിഷ്കാരമുള്ളസമുദായം ഇപ്പൊൾലൊകത്തിൽ വല്ലടത്തുമുണ്ടൊ, അവരെഅല്ലെ നാം കണ്ടുപഠിക്കെണ്ടതു മറെറല്ലാ കാൎയ്യങ്ങളിലും ആകാമെങ്കിൽ ഇതിൽപാടില്ലെ, അതുമാത്രവുമല്ലാ നവീകരണക്കാർ ആ ആക്ഷെപംപറയുന്നതു യോഗ്യമല്ലാ ത്രാണിയുള്ളവൎക്കു കൊടുക്കണം ഞാൻ ആസഭയുടെനാവായ ഒരുപത്രികയുടെഅധിപസ്ഥാനം നടത്തുന്നുണ്ടല്ലൊ, ഒരുപത്രംനടത്താവുന്ന വെറെപട്ടക്കാർ സുറിയാനിക്കാരിൽആരുണ്ടു, ഞാൻ അവരുടെസംഘത്തിന്റെ സിക്രട്ടറിയാണല്ലൊ അതുവിചാരിച്ചാലും എന്നെക്കാൾ ഈ സ്ഥാനത്തിനൎഹന്മാരായി വെറെ ഉണ്ടെന്നുതോന്നുന്നില്ലാ. തിരുവല്ലായിലെ സംഘത്തിൽവച്ചു കല്യാണംകഴിച്ചമെത്രാന്മാർവേണമെന്നു ഞാൻചിലരൊടൊക്കെപറഞ്ഞിട്ടുമുണ്ടു അതുകൊണ്ടു പരിഷ്കാരപ്രിയന്മാരായ നവീകരണക്കാർ എന്നെ ഉപെക്ഷിക്കയില്ലാ.

അയ്യൊ ഞാൻ മെത്രാച്ചനെ എത്രനാൾ സേവിച്ചതാണ ഞാൻ കല്യാണംകഴിക്കാതെ പട്ടമേറ്റതും ഇതുമോഹിച്ചാണ ഇപ്പൊൾ വെറെ ചിലർ ഇതാവരുന്നു എങ്കിലുംഎന്റെകാൎയ്യം ആലൊചിക്കാതിരിക്കുമൊ ഞാൻ ഇൻസ്റ്റിസ്റ്റ്യൂഷനിൽപഠിച്ചു സൎട്ടിഫിക്കെറ്റുവാങ്ങിയിരിക്കുന്നു. വെറെപട്ടക്കാരിൽ ആൎക്കു ഇങ്ങനെകിട്ടിയിട്ടുണ്ടു സുറിയാനിയും ഞാൻ ധാരാളം വശമാക്കിയിട്ടുണ്ടു പിന്നെ മെത്രാച്ചന്റെകൂടെനടന്നു ഭരണതന്ത്രങ്ങളൊക്കെ ശീലിച്ചിട്ടുണ്ടു ചെറുപ്പക്കാൎക്കുവേണ്ടെ സ്ഥാനംകൊടുക്കാൻ പഴയമനുഷ്യരെ ഇപ്പൊൾ ഭരിക്കാൻകൊള്ളുകയില്ലാ. അയിത്രൂരെകൊച്ചച്ചനുകൊടുത്താൽ ഇനിക്കുവഴക്കില്ലാ പക്ഷെഅദ്ദേഹംപെണ്ണുകെട്ടിപ്പൊയി ഇനിക്കു ഈ സ്ഥാനംകിട്ടിയില്ലെങ്കിൽ ഞാൻ കല്യാണം കഴിക്കാതിരുന്നതു വലിയഭോഷത്വംതന്നെ ഛീ എന്റെകാൎയ്യത്തിനും ചില വാശിക്കാർ കാണും ന്യായംനോക്കിയാൽ എന്നെഉപെക്ഷിക്കാൻപാടില്ലാ.

---

## സൂചനകൾ

താരകാധിപൻ റെംയിട ചില സന്ന്യാസികളെപ്പൊലെ ജെടവളൎത്തിയിരിക്കുന്ന ഒരു രുദ്രാക്ഷമാലക്കൂടെധരിച്ചു തിരുവനന്തപുരത്തു കോട്ടക്കകത്തു പനിരുന്നാൽ വേറെ കൂട്ടർകാണുമായിരുന്നു. ഇതിന്റെകാരണം തിരക്കിയതിൽ പട്ടം എന്നുപറഞ്ഞു തലയിൽ രോമംനിറുത്തുന്ന ഏൎപ്പാടു അത്രനന്നല്ലെന്നും പിന്നെസുറിയാനിപട്ടക്കാരുടെക്കൂട്ട തലചിരപ്പിക്കുന്നതു അത്രഭംഗിയല്ലെന്നും അതിനാൽ ജടവളൎത്തുന്നതാണെന്നും അദ്ദെഹംപറഞ്ഞതായിട്ടുകെട്ടു. ഇതുക്കൂടാതെ തലയ്ക്കു ഉഷ്ണം അധികമായിപോയിരിക്കുന്നതിനാൽ ജെടവളൎത്തുന്നതാണെന്നുംകെട്ടു. ഏതായാലും താരകാധിപൻ പത്തുദിവസത്തെഎങ്കിലും നെല്ലിക്കാതളംവച്ചുകുളിച്ചാൽകൊള്ളാം. ആപെക്കിനാവുകാണുന്ന അവരാച്ചനെക്കൂടെ കൂട്ടംപിടിച്ചാൽ കൊള്ളാം.

---

ബഃ മലങ്കരമല്പാൻ വട്ടശ്ശെരിൽ ഗീവറുഗീസു കത്തനാരവൎകളെ കൊച്ചുകത്തനാരു എന്നുനിന്ദാസൂചകമായി താരകയിൽപറഞ്ഞിരുന്നതു ഒട്ടുംമൎയ്യാദയായില്ലെന്നുംഅങ്ങനെചെയ്യുതെന്താണെന്നും ജെനറാൽവികാരി അദ്ദെഹത്തൊടുചോദിച്ചതിനാൽ താനറിഞ്ഞില്ലെന്നും വെറെആരൊ ചെയ്യുതാണെന്നും പറകയുണ്ടായിപൊയി. ഇതുപണ്ടു ഒരുവള്ളക്കാരൻ പറഞ്ഞതുപോലെയിരിക്കുന്നു ഇതാണൊ പത്രാധിപധൎമ്മം പത്രാധിപരുടെ ചുമതലയറിയാവുന്നവൻവേണം ആസ്ഥാനംവഹിക്കാൻ.

---

സാലിസ് ബറിഎന്ന മെല്പ്പാന്തിലെമഹാഇടവകയുടെ ഇംഗ്ലീഷബിഷൊപ്പുഅവൎകൾ ഗാൎഡിയൻ" എന്നപത്രത്തിലേക്കുഎഴുതി അതിൽപ്രസിദ്ധപ്പെടുത്തിയ ഒരുലേഖനത്തിന്റെഒരുഭാഗം താഴെചേൎക്കുന്നു സുറിയാനിസഭയുടെ വിശ്വാസാചാരക്രമങ്ങളെ പരിഷ്കരിക്കുന്നതിനു അതിസാഹസപ്പെടുകയും ഉത്സാഹിപ്പിക്കയുംചെയ്യുന്ന യോഗ്യന്മാരുടെശ്രമംഏതുവഴി പ്രയോഗിക്കെണ്ടതാണെന്നു വായനക്കാർ വിധിക്കട്ടെ.

ബിഷൊപ്പു പറയുന്നതു എന്തെന്നാൽ;

അംഗ്ലീയാസഭയാരിലെ ചെമ്മാശന്മാൎക്കുപട്ടക്കാരുടെ സ്ഥാനംകൊടുക്കുമ്പോൾആരുടെപാപങ്ങളെ ക്ഷമിക്കുന്നുവൊഅവ ക്ഷമിക്കപ്പെട്ടു ആരുടെപാപങ്ങളെ നിങ്ങൾവഹിക്കുന്നുവൊഅവ വഹിക്കപ്പെട്ടും എന്നുള്ളഎനമെറിയവചനങ്ങളെ പ്രയോഗിപ്പാൻ ബിഷൊപ്പന്മാരെ ആവശ്യപ്പെടുന്നസ്ഥിതിക്കു ഇപ്രകാരംപട്ടംകൈക്കൊണ്ടവർ കിഴക്കുംപടിഞ്ഞാറുംഉള്ള കാതോലിക്കായികരുത്ത ശേഷംസഭയുടെആചാൎയ്യന്മാർ തങ്ങളുടെഅവകാശമെന്നു വിചാരിക്കുന്നതും റെംവചനങ്ങളുടെ പ്രത്യക്ഷാൎത്ഥത്താൽ വരുന്നതുമായആഅധികാരങ്ങൾ തങ്ങളെയുംഭരമേല്പിച്ചിട്ടുണ്ടെന്നു വിശ്വസിക്കുന്നതിൽ അംഗ്ലിയാസഭഅവരെനീതികരിക്കുന്നു എന്നുനമ്മുടെസഭയിലെ വിചാരബുദ്ധിയുള്ളവരും ഭക്തന്മാരുമായചിലർ വിശ്വസിക്കുന്നതു നീതിയായിട്ടുള്ളതാകുന്നു.

കുറെകാലമായിഇംഗ്ലീഷസഭ പഴയസഭകളുടെഓരൊ വിശ്വാസങ്ങളും നടപടികളുംധാരാളം സ്വീകരിച്ചുവരുന്നതിനാലും ആസഭയിൽംരംഭേദഗതിയെ പാലിച്ചുവരുന്ന ബിഷൊപ്പന്മാരും പട്ടക്കാരും അയ്മെനികളും വൎദ്ധിച്ചുംഅവരുടെയത്നം പ്രബലപ്പെട്ടുംവരുന്നതിനാലും ഇംഗ്ലീഷസഭയും റോമ്മാസഭയും ഏറെതാമസിയാതെ തമ്മിൽവ്യത്യാസമില്ലാതെയോജിക്കുമെന്നുഭയപ്പെട്ടിട്ടു ആൎച്ചുഡീക്കൻഫാറൻ എന്നപണ്ഡിതൻ റെംജ്ജിട്ടെ" കൊൻറമ്പെററി റിവ്യൂ" എന്നൊരു മാസികാപത്രത്തിലെക്കു ദീൎഘമായഒരുപ്രസംഗം എഴുതിഅയച്ചു പ്രസിദ്ധംചെയ്തിരിക്കുന്നു. പട്ടത്വം, കുൎബ്ബാന, കുമ്പസ്സാരം, പള്ളിയിലെആചാരങ്ങൾ ഇവയെപ്പററിഎല്ലാം പഴയസഭകളിൽഉള്ള വിശ്വാസാചാരങ്ങളാണശരിയായിട്ടുള്ളതെന്നും പ്രൊട്ടസ്റ്റാന്തുകാരുടെ വിശ്വാസങ്ങൾ തെററാണെന്നുംഉള്ള അഭിപ്രായം പ്രബലപ്പെട്ടുവരുന്നതിനാൽ പ്രൊട്ടസ്റ്റാന്തുകാർ ഈവകക്കാരുമായി ഘോരയുദ്ധം ഉടനെ തുടങ്ങെണ്ടതു ആവശ്യമെന്നാണ പ്രസംഗത്തിന്റെതാല്പൎയ്യം. അതിന്റെഅവസാനത്തിൽ ഒരുദീൎഘദൎശനം പറഞ്ഞിട്ടുള്ളതിനെ മാത്രം താഴെചേൎക്കുന്നു.

"വെട്ടുക്കിളികളുടെ കൂട്ടങ്ങൾപൊലെ കൎമ്മാചാരങ്ങൾഎല്ലാം പച്ചവയലുകളിലുംപ

രന്നിരിക്കുന്നു. കാൎയ്യങ്ങൾ ഈ സ്ഥിതിയിൽ ഇരിപ്പാൻ അനുവദിക്കുന്നപക്ഷം നവീകരണത്തിന്റെ ഉദ്ദേശ്യം എല്ലാഭാഗത്തും ഉപെക്ഷിക്കയും ഒററികൊടുക്കപ്പെടുകയും ചെയ്യുന്നതായാൽ, ഇരുപതുവൎഷത്തിനകത്തു അംഗ്ലിയാസഭപേരിൽ ഒഴികെ എല്ലാററിലും റോമ്മായായിപ്പോകും."

ഇരുപതെന്നല്ലാ ഇരുനൂറുവൎഷത്തിനകം സുറിയാനിസഭ റോമ്മായുമായി യോജിച്ചുപൊകമെന്നതിനു സംഗതിയില്ലാത്തതിനാൽ, ഈ പാപപ്പെട്ടസഭയിൽ ഭിന്നതകൾക്കും ഇടത്തൂടുകൾക്കും ഇടയാകാതെ തീകൊണ്ടു ദഹിക്കാറായിരിക്കുന്ന സ്വന്തഭവനത്തെ രക്ഷിപ്പാൻ ശ്രമിക്കാതെ തിരുവല്ലായിൽനിന്നും മററും കണ്ടനായന്മാരെകൊണ്ടു അതുമിതും എഴുതി അയപ്പിക്കാതെ ഇരിപ്പാനും അതിനെ പ്രസിദ്ധപ്പെടുത്താതെ ഇരിപ്പാനും മിത്രത്തിനുതോന്നാത്തതു സ്വന്തസഭയോടു കറെ കഠിനമാണെന്നുമാത്രം ഞങ്ങൾ ഇപ്പൊൾ പറയുന്നു.

---

പരിശുദ്ധന്മാരൊടുള്ള അപേക്ഷ — കന്റർബുരിയിലെയും യൊർക്കിലെയും ആൎച്ചുബിഷൊപ്പന്മാരുടെയും ഈലി, ലിങ്കൻ, ന്യൂകാസ്ററൽ, റിപ്പൺ, സെന്റ അൽബൻസ്, ത്രൂറൊ, വെക്ഫീൽഡ്, ഈ മഹാഇടവകകളുടെ അംഗ്ലിയാബിഷൊപ്പന്മാരുടെയും രക്ഷാധികാരത്തിലും പാലനത്തിലും ഇരിക്കുന്നതായി "ചൎച്ചു എക്സ്റെറൻഷൻ അസൊസിയെഷൻ" എന്നൊരു മഹൽസംഘം ബിലാത്തിയിൽ ഉണ്ടു. ആ സംഘംവകയായി വളരെപുസ്തകങ്ങളും ഒററക്കടലാസുകളും അച്ചടിച്ചുവിടുന്നതിൽ സണ്ടെസ്ക്രൂളുകളുടെ ഉപയൊഗത്തിനായി ഉണ്ടാക്കീട്ടുള്ള ഒരുചെറുപുസ്തകത്തിൽ ഒരു ഇംഗ്ലീഷകീൎത്തനം ഉണ്ടു. അതിന്റെതൎജ്ജിമ താഴെ ചെൎക്കുന്നു. "ദൈവസഹായത്തിൻ മുമ്പാകെ നില്ക്കുന്ന എപ്പൊഴും അനുഗ്രഹിക്കപ്പെട്ടവരും മഹത്വപ്പെട്ടവരുമായ പരിശുദ്ധന്മാർ തുലൊം ബലഹീനന്മാരായ ശിശുക്കളുടെ ഞരക്കത്തെ അവരുടെ അവസാനമില്ലാത്ത അനുഗ്രഹങ്ങളുടെ ഇടയിൽ കേൾക്കുന്നു. അവർ എത്രത്തൊളം ദൈവത്തൊടു അടുത്തിരിക്കുന്നുവൊ അത്രത്തൊളം അവരുടെ സ്നേഹം എരിയുന്നു. ആകയാൽ മേലിന്നടുത്ത പ്രകാശമുള്ള ലോകത്തിൽ നമുക്കു എത്രസഹായികൾ ഉണ്ടു." സുറിയാനിക്കാർ പരിശുദ്ധന്മാരൊടു അപേക്ഷിക്കുന്നതു അംഗ്ലിക്കും മററും സഹിക്കാൻപാടില്ലാ. സ്വന്തസഭയിലെ ആൎച്ചുബിഷൊപ്പന്മാരും ബിഷൊപ്പന്മാരും അതു പഠിപ്പിക്കുന്നവിവരം അറിയുന്നുമില്ലാ. മിത്രത്തിന്റെ തിരുവല്ലായിലെ ഹിന്ദുലേഖകനും ഇതു അറിഞ്ഞിട്ടില്ലെങ്കിൽ ഇപ്പൊൾ എങ്കിലും അറിഞ്ഞുകൊള്ളട്ടെ. ഇതിനു അദ്ദേഹത്തിന്റെസമാധാനം എന്താണെന്നുകൂടെ കേൾക്കട്ടെ. മേൽചേൎത്തകീൎത്തനം ൧൮൮൨ ആഗസ്ററ മാസത്തിലെ "ചൎച്ചു ഇന്റെലിജെൻസർ" എന്ന പുസ്തകത്തിൽ ഉണ്ടു.

~~~~~~

താരക ഗ്രഹിപ്പാൻ — മേൽചേൎത്തതു നിങ്ങളും ദയവായിവായിപ്പീൻ. ഇംഗ്ലീഷസഭ മുഴുവൻ ഇരുപതു വൎഷത്തിനകം കാൎയ്യത്തിൽ റോമ്മായാകുവാൻപോകുന്നു എന്നു ഒരു ദയാകൊൻ പറയുന്നു. ആൎച്ചുബിഷൊപ്പന്മാരും ബിഷൊപ്പന്മാരും പരിശുദ്ധന്മാരൊടു അപെക്ഷിപ്പാനും തുടങ്ങിയിരിക്കുന്നു. അപ്പൊൾ ഇരുപതുവൎഷം കഴിയുമ്പൊൾ നവീകരണസുറിയാനിക്കാർ "മൂട്ടും തലയും" ഇല്ലാത്തവരായിവരുവാൻ ഇടയുണ്ടു. അതിനെക്കാൾ ഭേദം മൂട്ടും തലയും ഉള്ള സുറിയാനിസഭയിൽ ഒട്ടിനില്ക്കുന്നതന്നെ ആണെന്നു അറിഞ്ഞിട്ടെങ്കിലും സുറിയാനിവിശ്വാസാചാരങ്ങളെ ദൂഷിക്കുന്നതു നിൎത്തികളയുന്നതു നന്നായിരിക്കും. കുട്ടികളെ സണ്ടെസ്ക്രൂളുകളിൽ പഠിപ്പിക്കുന്ന പുസ്തകങ്ങളിൽ പരിശുദ്ധന്മാരൊടുള്ള അപെക്ഷയെ നീതികരിക്കുന്ന കീൎത്തനം എഴുതിചേൎത്ത ആൎച്ചുബിഷൊപ്പന്മാരും ബിഷൊപ്പന്മാരും വേദപുസ്തകം ദൈവാത്മാവിന്റെ സഹായത്താൽ വായിച്ചിട്ടില്ലന്നു നിങ്ങൾക്കു പറയാമൊ? നിങ്ങൾമാത്രമെ വേദംശരിയായിവായിച്ചിട്ടുള്ളു എന്നു പ്രശംസിക്കുന്നതു ഉചിതമൊ? ഇവ നിഷ്പക്ഷമനസ്സോടെ ചിന്തിപ്പീൻ.

മലങ്കരസഭയിൽ അന്ത്യൊഖ്യരുടെ പ്രവെശനത്തൊടു പൂൎവ്വന്മാർ എല്ലാകാലത്തും "പൊരുതുനിന്നു"വന്നു എന്നു താരക ചങ്കുറപ്പൊടുകൂടെ പറയുന്നുണ്ടു. താരകയിൽപലപ്പൊഴും കാണുന്ന സുറിയാനിപ്രാൎത്ഥനകളും പെരുനാൾപട്ടികയും പഞ്ചാംഗകണക്കും ഇവയെല്ലാം അന്ത്യൊഖ്യക്കാരുടെ പുസ്തകങ്ങളിൽനിന്നും പട്ടികകളിൽനിന്നും മാസകണക്കിൽനിന്നും പകൎത്തിയവയുമായി കാണുന്നു. പൊരുതുനിന്നവർ അന്ത്യൊഖ്യാക്കാരൊടു മാത്രം ഇവയെല്ലാം കടം വാങ്ങിച്ചതു വലിയ ആശ്ചൎയ്യംതന്നെ. മാർതോമ്മാശ്ലീഹാ എല്പിച്ചവകയിട്ടൊ പൊരുതുനിന്ന പിതാക്കന്മാർ ഉണ്ടാക്കിയവകയായിട്ടൊ ഒന്നും കാണുന്നില്ലാ. തരം നോക്കി മലങ്കര നുഴഞ്ഞുകയറിയതു അന്ത്യൊഖ്യാക്കാർമാത്രമല്ലാ, നെസ്തൊർക്കാരും റോമ്മാക്കാരുംകൂടെ ആ ശേഖരത്തിൽ ഉണ്ടായിരുന്നതായി താരകപറയുന്നുമുണ്ടു. എന്നിട്ടും അവരിൽ ആരുടെയും പ്രാൎത്ഥനകളും പെരുനാൾപട്ടികയും പഞ്ചാംഗവും പൊരു
~~~~~~

നിന്ന കാൎന്നവന്മാർ പകൎത്താഞ്ഞതു വിസ്മയം അല്ലയൊ? എന്തിന ഏറെപറയുന്നു; ഇതുപൊലെ ആയിരം ലക്ഷ്യം പറഞ്ഞുകൊടുത്താലും "ഒരുച്ചക്കും പററുകയില്ല" എന്നുള്ള മതിയായ ഒററ സമാധാനം താരക പഠിച്ചിട്ടുള്ളതുകൊണ്ടു പ്രയോജനം ഉണ്ടാകയില്ല.

സാക്ഷിയിൻ പെട്ടി — സ്വൎണ്ണം പൊതിഞ്ഞ കെറൂബികൾ എന്ന പത്രികയിൽ എവിടെയൊ പറഞ്ഞതുകൊണ്ടു കൃപാസനവും കെറൂബികളും മരമല്ലന്നു താരക പറഞ്ഞുതന്നിരിക്കുന്നു. സ്വൎണ്ണം പൊതിഞ്ഞതാണെങ്കിൽ മുഴുവൻ സ്വൎണ്ണമായിരിക്കട്ടെ, എന്നാൽ എന്തു. സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെട്ട വസ്തുവിൻ മുമ്പാകെ ദൈവത്തെ വന്ദിക്കാമെങ്കിൽ മരംകൊണ്ടുണ്ടാക്കപ്പെട്ട സ്ലീബാമുന്നൽ മ്ശിഹായെ വന്ദിക്കരുതെന്നുണ്ടൊ.

മലയാളമിത്രം ഗ്രഹിപ്പാൻ — സുറിയാനി മതൊപദേശങ്ങളെ കുറിച്ച മിത്രവും അംഗ്ലിയാ മതൊപദെശങ്ങളെകുറിച്ച പത്രികയും മേലിൽ ദൂഷണം പറയരുതെന്നും വെ: ആൎച്ചുഡീക്കൻ കെയിലിസായ്പു അവൎകളുടെ ഉടമ്പടിയെ വിശ്വസിച്ച പത്രിക അടങ്ങിപാൎത്തിരിക്കുമ്പൊൾ ഒരു ഹിന്ദുവിന്റെതായി മിത്രത്തിൽ കണ്ട ലേഖനം കരാർലംഘനത്തിൽ ഉൾപ്പെടുത്താവുന്നതാണ. എങ്കിലും തല്ക്കാലം ചില സൂചകങ്ങളാൽ മാത്രം ഞങ്ങൾ മറുപടിപറയുന്നതെയുള്ളു. മിത്രം ആദ്യകരാറിൽനിന്ന പിൻവാങ്ങുവാൻ ഉറയ്ക്കുന്നപക്ഷം ഞങ്ങളുടെ പത്രിക ഒന്നുകൂടെ വലിപ്പപ്പെടുത്തെണ്ടിയിരിക്കുന്നതിനാൽ ദയവുചെയ്തു ആ വിവരം മുമ്പുകൂട്ടി അറിയിച്ചുതരെണമെന്ന അപെക്ഷിക്കുന്നു. അതൊക്കെ പെരുമാറിയതുകൊണ്ടു പഠിക്കാത്തവരെ മുഴുക്കെ പെരുമാറിതന്നെ പഠിപ്പിക്കാതിരിപ്പാൻ സുറിയാനിസഭയ്ക്കു പാടില്ലാതെ വന്നേക്കുമെന്നു തോന്നുന്നു.

## ഒരു വ്യാജ ഒഴികഴിവു

പ്രിയ വായനക്കാരെ വിശുദ്ധകുൎബ്ബാന എന്ന തലവാചകത്തോടുകൂടി കഴിഞ്ഞ ന്നാം ലക്കം പത്രികയിൽ പ്രസ്ഥാവിച്ചിരുന്ന ലേഖനത്തിൽ ശു- കുറുബാനയിലെ കണ്ടിപ്പിന്റെ ശുശ്രൂഷമൂലം ശരീരവും രക്തവും അന്യൊന്യം ഐക്യപ്പെട്ടിരിക്കകൊണ്ടു ശരീരത്തിൽനിന്നമാത്രമൊ രക്തത്തിൽനിന്നമാത്രമൊ ജനത്തിനുകൊടുക്കേണമെന്നുള്ള പൂൎവസഭയുടെ നിയമത്തെ ആക്ഷേപിക്കുന്ന നവീകരണക്കാർ തങ്ങൾ ജ്ഞാനസ്നാനപ്പെടുത്തുന്ന ശിശുക്കൾക്കും രോഗികൾക്കും പാനപാത്രത്തിൽ നിന്നമാത്രംകൊടുത്തുവരുന്ന വാസ്തവസംഗതിയെ ചൂണ്ടികാണിച്ചു അമ്മച്ചിയെ കുററം പറയണമെന്ന മാത്രം അവൎക്കുള്ള ആഗ്രഹത്തെയും അവരുടെ കണ്ണിൽ കിടക്കുന്ന വലിയ കോൽനിമിത്തം അവൎക്കുഭവിച്ചിരിക്കുന്ന നയനസൂക്ഷ്മക്കുറവിനെയും വെളിപ്പെടുത്തിയപ്പോൾ ഈ കഴിഞ്ഞലക്കം താരകയിൽ അങ്ങനെ ഒരു നടപ്പു മലങ്കരെ സഭയിൽ ഇല്ലാത്തതും ഇതുപതിവായ കളവും ആകുന്നു എന്ന ആരൊണ്ടൊടുപറയുന്ന ഭാവത്തിൽ ഒരു അസത്യ ഒഴികഴിവു പറഞ്ഞുവച്ചുകാച്ചുമാറാൻ ഭാവിക്കുന്നു. എന്നാൽ ഞാൻ പറഞ്ഞിട്ടുള്ള വാസ്തവസംഗതി മലങ്കരെ ഉള്ള എല്ലാ സുറിയാനി ക്രിസ്ത്യാനികൾക്കും പ്രത്യക്ഷബോധം ഉള്ളതാകകൊണ്ടും അതിനാൽ നവീകരണസഭയിലെ പരമാൎത്ഥഹൃദയന്മാൎക്കു താരകയുടെ ഈ അസത്യ ഒഴികഴിവു നിഷ്ഫലമായിരിക്കും എന്ന നല്ല ഉറപ്പുള്ളതുകൊണ്ടും ഇതുസംബന്ധമായി ഞാൻ അധികം ഒന്നും പ്രസ്ഥാപിക്കുന്നില്ല. എങ്കിലും ദുർവ്യാഗ്രഹംഗൎഭംധരിച്ചു കല്പനാലംഘനം പ്രസവിച്ചു കള്ളസത്യത്താൽ പുലൎത്തപ്പെട്ട നവീകരണം ഉണ്ടായി എന്നുള്ള "ലോമ്മതിന്റെ ൭൦ാം ലക്കം താരകയിലെ സാക്ഷിപത്രത്തിന്റെ തെളിവിന താരകയുടെ ഒരു മൊഴികൂടെ ആവശ്യപ്പെട്ടിരിക്കകൊണ്ടും മലങ്കര നാഭസ്സു നവീനമായി ഉദിച്ചിരിക്കുന്ന വക്രനക്ഷത്രത്തിന്റെ വേഷമിപധാരണം വെളിപ്പെടുവാനുള്ള കാലം സമീപമായി എ

ന്നതോന്നുകകൊണ്ടും താരകയോടു ഒരു ചോദ്യം ചോദിച്ചുകൊള്ളുന്നു. നവീകരണക്കാർ ജ്ഞാനസ്നാനപ്പെടുത്തുന്ന ശിശുക്കൾക്കു ശു- കുറുബാന കൊടുക്കപതിവുണ്ടോ? ഉണ്ടെങ്കിൽ കാസായിൽനിന്നും പീലാസായിൽനിന്നും പ്രത്യേകം പ്രത്യേകം കൊടുക്കുന്നുണ്ടോ. ദുസ്സിമറൊച്ചപറയുന്ന പതിവുള്ള ദുർലക്ഷണം വെടിഞ്ഞു. അടുത്തലക്കം താരകയിൽ തന്നെ മറുപടി പറഞ്ഞുകാണ്മാൻ ആഗ്രഹിക്കുന്നു. ശേഷം ആവശ്യംപോലെ തുടരും. മീം.

## തെറ്റുകൂടാത്ത ചിലമാർപാപ്പാമാർ.

ഉപദേശംസംബന്ധിച്ച ചെയ്യുന്ന തീരുമാനങ്ങളിൽ പാപ്പാക്കു തെറ്റുവരുവാൻ പാടില്ലെന്നു റോമാസഭ വത്തിക്കാൻ സൂനഹദോസിൽ സ്ഥിരപ്പെടുത്തുകയും റോമ്മാക്കാർ അതിനെ വിശ്വസിക്കയും ചെയ്യുന്നു. അവർ ഒഴികെയുള്ള എല്ലാ ക്രിസ്ത്യാനികളും ഈ ഉപദേശത്തെ വെറുക്കുന്നു. ജഡംധരിച്ചവരിൽ യേശുമിശിഹാ ഒരുവനല്ലാതെ പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടവൻ ഇല്ലെന്നു ഹൃദയപൂർവ്വം വിശ്വസിക്കുന്നവർക്കു പാപ്പായെ അക്കൂട്ടരെക്കുറിച്ചും തെറ്റികൂടാ എന്നു പറവാൻ പാടില്ല.

അപ്പൊസ്തോലകാലത്തു അപരോക്ഷസഹവാസം ചെയ്ത ആളുകൾ വേദപുസ്തകങ്ങളുടെ വ്യാഖ്യാനങ്ങളെ തെറ്റായി ധരിച്ചിട്ടുണ്ട്. "ഇപ്രകാരംതന്നെ നമ്മുടെ പ്രിയസഹോദരനായ പൗലൂസും തനിക്കു നൽകപ്പെട്ട ബുദ്ധിപ്രകാരം നിങ്ങൾക്കും അപ്രകാരം തന്നെ അവന്റെ എല്ലാ ലേഖനങ്ങളിലും ഇവയെക്കുറിച്ചു പറഞ്ഞുകൊണ്ടു എഴുതിയിരിക്കുന്നു. അവയിൽ അറിവാൻ പ്രയാസമുള്ള ചില കാര്യങ്ങൾ ഉണ്ടു. പഠിപ്പില്ലാത്തവരും സ്ഥിരമില്ലാത്തവരും ശേഷം വേദവാക്യങ്ങളെ പോലെതന്നെ അവയേയും തങ്ങളുടെ സ്വന്തനാശത്തിനായി കോട്ടികളയുന്നു" (൨ പത്രോ. ൩- ൧൫,൧൬.) സാധാരണജനം മാത്രമല്ല അപ്പസ്തോലന്മാർ കൂടെ തെറ്റിയിട്ടുള്ളതായി നാം വായിക്കുന്നു. പിന്നെ പത്രോസ് അന്ത്യോഖ്യായിലേക്കു വന്നപ്പോൾ അവൻ ശാസിക്കപ്പെടുവാനുള്ളവനായിരുന്നതുകൊണ്ടു ഞാൻ അഭിമുഖമായി അവനോടു എതിർത്തുനിന്നു" (ഗലാ. ൨- ൧൧) ചില യഹൂദമര്യാദയെ പിന്തുടർന്നതുകൊണ്ടു പ്രധാന അപ്പൊസ്തോലനെ ശാസിപ്പാൻ ധൈര്യപ്പെട്ട പൗലൂസും ഒരിക്കൽ കുടുക്കിൽ അകപ്പെട്ടു (നടപ്പ ൨൧- ൨൦ മുതൽ ൨൬ വരെ) അതിനാൽ തെറ്റിപ്പോകുവാൻ പാടില്ലാത്തവർ ആരുമില്ലെന്നു പ്രത്യക്ഷമാണല്ലൊ.

എന്നാൽ നവീകരണ നാവായ താരകപതിവായി വായിച്ചാൽ തെറ്റില്ലായ്മ എന്ന റോമ്മാ ഉപദേശം അവർ അപഹരിച്ചിരിക്കുന്നതായി കാണാം. പാപ്പായെസംബന്ധിച്ചടത്തോളം ആ ഉപദേശം പാപമാണെന്നു അവരും പറയും. എങ്കിലും നവീകരണക്കാർ വേദവാക്യങ്ങളുടെ വ്യാഖ്യാനങ്ങളിലാകട്ടെ ഉപദേശസത്യങ്ങളിലാകട്ടെ, ചരിത്രവിഷയങ്ങളിലാകട്ടെ അവരുടെ അഭിപ്രായങ്ങൾ തെറ്റികൂടാത്തവയാണെന്നു വിചാരിക്കുന്നപ്രകാരം ദിട്ടാക്ഷിണ്യമനസ്സോടെ താരകവായിക്കുന്നവർക്കു മനസ്സിലാകും.

ഇവർ ചരിത്രങ്ങളിലൊ പാരമ്പര്യങ്ങളിലൊ കേട്ടുകേൾവിപോലും ഇല്ലാത്ത കഥകളെ പറയുമ്പോൾ അവ വെളിപാട്ടുപോലെ നിശ്ചയങ്ങളായി വ്യവഹരിച്ചുകൊള്ളും. ഇവർ തങ്ങളുടെ വേദവ്യാഖ്യാനങ്ങളെക്കുറിച്ചു പറയുമ്പോൾ "ദൈവാത്മാവിന്റെ സഹായത്താൽ" വായിച്ചു വ്യാഖ്യാനിച്ചവർ എന്നു പ്രശംസിച്ചുകൊള്ളുന്നു. ഇവർ തങ്ങളുടെ അറിവിനെക്കുറിച്ചു പറയുമ്പോൾ "വേദം നന്നായി ധാരണയുള്ളവർ" എന്നു ഡംഭു പറഞ്ഞുകൊള്ളുന്നു. ഇവർ ആദാം മരിച്ചിട്ടും ഹാബെൽ ജീവിച്ചിരുന്നു എന്ന പൊട്ടന്മാർക്കും അറിയാവുന്ന അബദ്ധങ്ങളെ എഴുന്നെള്ളിക്കുമ്പോൾ "നേർവഴികാണിച്ചുകൊടുക്കുകയാണെന്നു അഹമ്മതിപറഞ്ഞുകൊള്ളുന്നു. ഇവർ സഭാചരിത്രങ്ങളെക്കുറിച്ചു പറയുമ്പോൾ സുറിയാനിഉപദേശങ്ങളും മറ്റും ൧൬-ാം ശതാബ്ദത്തിൽ നുഴഞ്ഞുകയറുന്നതു സ്വന്തകണ്ണാൽ കണ്ടതുപോലെ നടിക്കുന്നു. അതിനുമുമ്പിലത്തെ ചരിത്രം മറ്റുവല്ലവരും പറഞ്ഞാൽ അതു തെറ്റിപ്പോയി എന്നും തെറ്റില്ലായ്മ ഇവർക്കുമാത്രം കിട്ടിപ്പോയെന്നും വമ്പുഭാവിക്കുന്നു. ഇവർ പ്രധാനപുരോഹിതനെ അസഭ്യവാക്കുകൾ പറഞ്ഞാൽ അതു നീതിയും; മറ്റുവല്ലവരും ഓർക്കാതെവല്ലതും പറഞ്ഞുപോയാൽ മഹാപാതകവുമാണെന്നുള്ള ഭാവത്തിൽ തന്നത്താൻ നീതീകരിക്കുന്നു, ഇവർ ഉത്തരം മുട്ടുമ്പോൾ അതു അവർക്കു ജയമാണെന്നുള്ള നാട്യത്തിന്മേൽ "ഒരുചുക്കും ഇല്ലെന്നു ഡീക്കുപറഞ്ഞുകൊള്ളുന്നു.

ശേഷം തുടരും.

# പരസ്യം

സുറിയാനിമതോപദെശപാലനം എന്നൊരുപുതിയപുസ്തകം ഇപ്പൊൾതയ്യാറായിരിക്കുന്നു- ഇതിൽ സുറിയാനി മതോപദെശങ്ങളിൽ അന്യന്മാർ ആക്ഷെപിച്ചുവരുന്ന ഉപദെശങ്ങളെ വെദംകൊണ്ടും ചരിത്രംകൊണ്ടും തക്കകാരുടെ സമ്മതരെഖകൾകൊണ്ടും തെളിയിച്ചിരിക്കുന്നു- അഞ്ചൽമാർഗ്ഗമൊ തപാൽമാർഗ്ഗമൊ ആവശ്യപ്പെടുന്നവർ അതിനുള്ള ചിലവുംകൂടെ അയച്ചുതരണം- മലയാളവിനൊദിനി മനൊരമ ഈ ആഫീസുകളിലും പരുമലസിമ്മനാരിയിലും മുളന്തുരുത്തിൽ മാർതൊമ്മാ സ്ക്കൂളിലും കുന്നംകുളങ്ങരെ പി- കെ- ഇട്ടിമാത്തുവിന്റെ പക്കലും വില്പാനുണ്ട- വില ൧രൂപാ ൧. അധികം വാങ്ങുന്നവൎക്ക് ന്യായമായ കമ്മിഷ്യൻ കൊടുക്കുന്നതാകുന്നു-

കച്ചവടക്കാൎക്ക പത്തിനു ഒന്നരയും റൊക്കംവിലയ്ക്കു പത്തിനുരണ്ടും വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

൧൦൬൮- ലെ ഇടവകപ്പത്രികയുടെ പത്രവരിഅടച്ചവരുടെ പെരുവിവരം·

| നമ്പ്ര | | ബ്രിട്ടീഷ് | രൂ. | ച. | കാശു |
|---|---|---|---|---|---|
| ൱൦൦. | ബ- പൂവത്തൂർ യാക്കോബ കത്തനാര | അവൎകൾ | ൧ | ൧൩ | വ്പ |
| ൱൧൨- | രാ- രാ- കളയ്കാട്ടുയോഹന്നാൻ | ടി | ൧ | ൧൪ | ,, |
| ൱൧൯- | രാ- രാ- പട്ടാന്നത്തമത്തായിവാദ്ധ്യാർ | ടി | ൧ | ൧൪ | ,, |
| ൧൯൦- | ബ- കണ്ണ്യാട്ടനിരപ്പൽപള്ളിയോഗം, | ടി | ൧ | ൧൪ | ,, |
| ൱൪൮- | രാ- രാ- നെട്ടടിയിൽതൊമ്മൻ | ടി | ൧ | ൧൪ | ,, |
| ൩൨൨- | ബ- ചാത്തന്നക്പള്ളിയൊഗം, | | ൧ | ൧൩ | വ്പ |
| ൩൩൪- | രാ- രാ- കോയിപ്പുറത്തമുതലാളി | ടി | ൧ | ൧൨ | വ്പ |
| ൩൩൭- | ബ- ചെങ്കോളംപള്ളിയോഗം | | ൧ | ൧൪ | ,, |
| ൩൩൯- | ബ- പുതുപ്പള്ളിൽപുത്തൻവീട്ടിൽയാക്കോബകത്തനാർ | | ൧ | ൧൨ | വ്പ |
| ൩൩൨- | ബ- പെന്നാട്ടുപള്ളിയോഗം. | | ൧ | ൧൪ | ,, |
| ൪൦൯- | ബ- കരുവാററാപള്ളിയോഗം | | ൧ | ൧൪ | ,, |
| ൪൧൧- | രാ- രാ- തോപ്പിൽമാത്തൻ | ടി | ൧ | ,, | ,, |
| ൪൧൭- | ബ- ചെപ്പാട്ടുപള്ളിയോഗം | | ൧ | ൧൪ | ,, |
| ൪൧൯- | രാ- രാ- താശിയിൽകൊച്ചുകുഞ്ഞ | ടി | ൧ | ൧൪ | ,, |
| ൱൫൩- | രാ- രാ- ചാത്തങ്കരിചാക്കൊ | ടി | ൧ | ൧൪ | ,, |
| ൱൩൬- | ബ- വീയപുരത്തുപള്ളിയോഗം | ടി | ൧ | ,, | ,, |
| ൱൩൯- | രാ- രാ- തെവൎക്കുഴിചാക്കൊ | ടി | ൧ | ൧൪ | ,, |
| ൱൩൯- | രാ- രാ- കൊട്ടമുളയിൽ | ടി | ,, | ൧൦ | വ്പ |
| ൱൬൨- | രാ- രാ- മുളനിക്കുന്നൽഇട്ടിയെരാ. | ടി | ൧ | ൧൩ | വ്പ |
| ൱൬൯- | രാ- രാ- പുത്തുപ്പള്ളിൽഗീവറുഗീസ | ടി | ൧ | ൧൪ | ,, |
| ൱൯൦- | ബ- തലവടികിഴക്കെക്കരെപള്ളിയോഗം | | ൧ | ൧൪ | ,, |
| ൱൯൨- | ബ- കാരിയ്ക്കാട്ടഅച്ചൻ | ടി | ൧ | ൧൪ | ,, |
| ൱൯൪- | ബ- മട്ടയ്ക്കൽഅച്ചൻ | ടി | ൧ | ൧൪ | ,, |
| ൱൯൯- | ബ- മലങ്കരമല്പാൻവട്ടശെരിൽഗീവറുഗീസകത്തനാർ | | ൧ | ൧൪ | ,, |
| ൱൯൪- | രാ- രാ- അരികുപുറത്തകൊച്ചുകുഞ്ഞ | ടി | ൧ | ൧൪ | ,, |
| ൨൦൩- | രാ- രാ- തരകൻവീട്ടിൽചെറിയാൻ | ടി | ,, | ൨൪ | ,, |
| ൨൧൧- | രാ- രാ- പീടികയിൽമാത്തൻ | ടി | ൧ | ൧൪ | ,, |
| ൨൨൪- | രാ- രാ- പുളിനില്ക്കുന്നേൽകോശി | ടി | ൧ | ൩ | വ്പ |
| ൬൩൪- | രാ- രാ- അമ്പാട്ടുമുതലാളി | ടി | ൧ | ൧൪ | ,, |
| ൯൩- | ബ- തെയ്കാട്ടകത്തനാർ | ടി | ൧ | ൩ | വ്പ |
| ൯൦- | രാ- രാ- മഞ്ഞയിൽമത്തായിമുൻസിപ്പ | ടി | ൧ | ൧൩ | വ്പ |
| ൯൯- | രാ- രാ- കരുമിച്ചേരിൽഇട്ടി | ടി | ൧ | ൧൨ | വ്പ |
| ൨൦- | രാ- രാ- പരിപ്പിൽചിറേൽമാണി | ടി | ൧ | ൧൪ | ,, |

പി- ജെ ഇട്ടൂപ്പ്- മാനേജർ-

മലങ്കര ഇടവകപ്പത്രിക.

പത്രിക വിലവിവരം.

| | ബ്രിട്ടീഷ് | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ . | ൧൨ |
| ഒററപ്രതിക്കു | | ,, | ൨ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧൦ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവെച്ചു തരേണ്ടതാകുന്നു.

പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കഡിപ്പോ ആയി വില്ക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി --- മാർതോമ്മാസ് സ്ക്കൂൾ ഹെഡമാസ്റ്റർ ററി എം. ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയേൽ മപ്ലാ അവർകൾ

എന്നു മാനേജർ.

വിഷപ്പട്ടികടിക്കുന്നതിനു ഒരുകൈകണ്ട ഔഷധം

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ടു ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MARTHOMAS PRESS

KOTTAYAM